# ആസവാരിഷ്ടയോഗമഞ്ജരി

(ഭാഷാവ്യാഖ്യാനത്തോടുകൂടിയതു്.)

---




വ്യാഖ്യാതാ;

ശാസ്ത്രപണ്ഡിതൻ

ചേപ്പാട്ടു്, കെ. അച്യുതവാരിയർ.

---

പ്രകാശകന്മാർ,

എസ്സ്. റ്റി. റെഡ്യാർ & സൺസ്,

വി. വി. പ്രെസ്സ്—കൊല്ലം.

---

7-ാം പതിപ്പു കോപ്പി 2000.




---



വില അണ ൧൨.

1124.

# വിഷയാനുക്രമണിക

# ആസവാരിഷ്ടയോഗമഞ്ജരി.

ഭാഷാവ്യാഖ്യാനത്തോടുകൂടിയതു്.

---

## ൧. ജ്വരത്തിനു് അമൃതാരിഷ്ടം.

അമൃതായാഃ പലശതം ദശമൂലീപലം തഥാ
ചതുർദ്രോണേ ജലേ പക്ത്വാ കുര്യാൽപാദാവശേഷിതം. ൧
ശീതേ തസ്മിൻ രസേ പൂതേ ഗുഡസ്യ ദ്വിതുലാം ക്ഷിപേൽ.
അജാജീഷോഡശപലം പപ്പടസ്യ പലദ്വയം. ൨
സപ്തപൎണ്ണം ത്രികടുകം മുസ്തകം നാഗകേസരം
കടുകാതിവിഷാ ചേന്ദ്രയവഞ്ച പലസമ്മിതം. ൩
ഏകീകൃത്യ ക്ഷിപേദ് ഭാണ്ഡേ നിദധ്യാന്മാസമാത്രകം
അമൃതാരിഷ്ട ഇത്യേഷ സൎവ്വജ്വരകുലാന്തകഃ. ൪

അമൃതു് പലം നൂറു്. ദശമൂലം എല്ലാംകൂടി പലം നൂറു്. ഇവ ചതച്ചു് നാലു ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് ഒന്ന ഇടങ്ങഴിയാക്കി ആറിയതിനുശേഷം പിഴിഞ്ഞരിച്ചു് അതിൽ ൨ തുലാം ശൎക്കരകലക്കി ൧൬ പലം അയമോദകവും ൨ പലം പപ്പടകപ്പുല്ലും ഏഴിലംപാലത്തൊലി ചുക്കു് മുളകു് തിപ്പലി മുത്തങ്ങാക്കിഴങ്ങു് നാഗപ്പൂവു് കടുകുരോഹിണി അതിവിടയം കുടകപ്പാലയരി ഇവ ഓരോ പലംവീതവും പൊടിച്ചിട്ടു ഒരു കുടത്തിലാക്കി അടച്ചുകെട്ടി വച്ചിരുന്നു് ഒരു മാസം കഴിഞ്ഞതിനുശേഷം എടുത്തു ഉപയോഗിക്കുക; സകല ജ്വരവും ശമിക്കും.

## ൨. ജ്വരത്തിനു കുബ്ജകമൂലാസവം.

ശതം കുബ്ജകമൂലസ്യ മൃദ്വീകാൎദ്ധശതം തഥാ
മധൂകപുഷ്പകാശ്മൎയ്യഭാഗാൻ ദശപലോന്മിതാൻ. ൫
ചതുർദ്രോണേഽംഭസഃ പക്ത്വാ ശീതേ പാദാവശേഷിതേ
ധാതക്യാ വിംശതിപലം ഗുഡസ്യ ച ശതത്രയം. ൬
കനകസ്യ തു ചത്വാരി വ്യോഷം കങ്കോലമേവ ച
ഏലാത്വക്പത്രജാതീനാം ലവംഗസ്യ തഥൈവ ച. ൭
ഭാഗാ പലപ്രമാണാശ്ച സൂക്ഷ്മചൂൎണ്ണം തു കാരയേൽ
കൗബ്ജമൂലാസവോ ഹ്യേഷ മാസമാത്രം വിധാരിതഃ. ൮
ശമയേൽ സന്നിപാതോത്ഥാൻ ജ്വരാൻസൎവ്വാൻനസംശയഃ

വലിയ കടലാടിവേരു പലം ൧൦൦. മുന്തിരിങ്ങാ പലം ൫൦. ഇരിപ്പപ്പൂവ് കുമ്പിൾവേര് ഇവ ൧൦ പലംവീതം. എല്ലാം കൂടി ചതച്ച് ൬൪ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ച് ൧൬ ഇടങ്ങഴിയാക്കി അറിയാൽ പിഴിഞ്ഞരിച്ച് അതിൽ ൩൦൦ പലം ശർക്കര ചേർത്ത് ൨൦ പലം താതിരിപ്പൂവും ൪ പലം നീലഉമ്മവും ചുക്ക മുളക തിപ്പലി തക്കോലം ഏലത്തരി ഇലവർങ്ഗം പച്ചില ജാതിക്ക കരയാംപൂവ് ഇവ ഓരോ പലവും നല്ലതുപോലെ പൊടിച്ചിട്ട് അടച്ചു കെട്ടി വച്ചിരുന്ന് ഒരുമാസം കഴിഞ്ഞതിനുശേഷം എടുത്തുപയോഗിക്കുക. ഈ കുബ്ജകമൂലാസവം സകല സന്നിപാതജ്വരത്തേയും നിശ്ചയമായും ശമിപ്പിക്കും.

൩. അതിസാരത്തിനു കുടജാരിഷ്ടം.

തുലാം കുടജമൂലസ്യ മൃദ്വീകാൎദ്ധതുലാംതഥാ. ൯
മധൂകപുഷ്പകാശ്മൎയ്യോർ ഭാഗാൻ ദശപലോന്മിതാൻ
ചതുർദ്രോണേƒംഭസഃ പക്ത്വാ ദ്രോണം ചൈവാവശേഷിതം.൧൦
ധാതക്യാ വിംശതിപലം ഗുഡസ്യ ച തുലാം ക്ഷിപേൽ
മാസമാത്രം സ്ഥിതോ ഭാണ്ഡേ കുടജാരിഷ്ടസംജ്ഞിതഃ. ൧൧
ജ്വരാൻ പ്രശമയേൽ സൎവ്വാൻ കുൎയ്യാത്തീക്ഷ്ണ ധനഞ്ജയം
ദുൎവ്വാരാം ഗ്രഹണീം ഹന്തി രക്താതിസാരമുല്ബണം. ൧൨

കുടകപ്പാലവേരിലെത്തൊലി ൧ തുലാം (൧൦൦ പലം) മുന്തിരിങ്ങാപ്പഴം ൻ തുലാം (൫൦ പലം) ഇരിപ്പപ്പൂവ് കുമ്പിൾവേര് ഇവ പത്തുപലംവീതം. എല്ലാംകൂടി ചതച്ച് ൬൪ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ച് ൧൬ ഇടങ്ങഴിയാക്കി അരിച്ച് അതിൽ ൧ തുലാം ശർക്കര കലക്കി ൨൦ പലം താതിരിപ്പൂവു പൊടിച്ചിട്ട് അടച്ചു കെട്ടി ഒരു മാസം വച്ചിരുന്നതിനുശേഷമെടുത്തുപയോഗിക്കുക. ഈ കുടജാരിഷ്ടം സകല ജ്വരങ്ങളേയും അസാദ്ധ്യമായ ഗ്രഹണിയേയും വൎദ്ധിച്ച രക്താതിസാരത്തേയും ശമിപ്പിക്കുന്നതുകൂടാതെ ധനഞ്ജയനെ (ജാഠരാഗ്നിയെ) തീക്ഷ്ണമാക്കി ചെയ്യുകയും ചെയ്യും.

൪. അതിസാരത്തിന് അഹിഫേനാസവം.

തുലാംമധൂകപുഷ്പസ്യ ശുഭേ ഭാണ്ഡേ പരിക്ഷിപേൽ
ഫണിഫേനസ്യ കുഡവം മുസ്തകം പലസമ്മിതം. ൧൩
ജാതീഫലഞ്ചേന്ദ്രയവം തഥൈലാം തത്ര ദാപയേൽ
രുദ്ധ്വാ ഭാണ്ഡം മാസമാത്രം യത്നതഃ പരിരക്ഷയേൽ. ൧൪
ഹന്ത്യതീസാരമത്യുഗ്രം വിഷൂചിമപി ദാരുണാം.

൧൦൦ പലം ഇരിപ്പപ്പൂവ് ഇട്ടു വാററിയ മദ്യം ഒരു പരിശുദ്ധമായ കുടത്തിലാക്കി അതിൽ നാഴി (൪ പലം) കറുപ്പും മുത്തങ്ങാ

ജാതിക്കാ കുടകപ്പാലയരി ഏലത്തരി ഇവ ഓരോ പലം പൊടി ച്ച പൊടിയും ഇട്ടു കുടത്തിന്റെ വായടച്ചുകെട്ടി ഒരു മാസം വ ച്ചിരുന്നതിനു ശേഷമെടുത്തു് യുക്തിപോലെ സേവിക്കുക. അത്യു ഗ്രമായ അതിസാരവും വിഷൂചികയും ശമിക്കും.

൭. ക്ഷയം മുതലായവയ്ക്കു ബബ്ബൂലാദ്യരിഷ്ടം.

തുലാദ്വയന്തു ബബ്ബൂലാച്ചതുർദ്രോണേ ജലേ പചേൽ. ൧൭
ദ്രോണശേഷേ രസേ ശീതേ ഗുഡസ്യ ത്രിതുലാം ക്ഷിപേൽ
ധാതകീം ഷോഡശപലാം കൃഷ്ണാഞ്ച ദ്വപലാംശികാം. ൧൮
ജാതീഫലാനികക്കോലം ത്വഗേലാപത്രകേസരം
ലവംഗം മരിചം ചൈവ പലികാന്യുപകല്പയേൽ. ൧൯
മാസം ഭാണ്ഡേ സ്ഥിതസ്ത്വേഷ ബബ്ബൂലാരിഷ്ടകോജ്ഝയേൽ
ക്ഷയം കുഷ്ഠമതീസാരം പ്രമേഹശ്വാസകാസകാൻ. ൨൦

൨00 പലം വെൾവേലത്തിൻതൊലി നാലു ഇടങ്ങഴി വെള്ള ത്തിൽ കഷായംവച്ചു എന്ന ഇടങ്ങഴിയാക്കി അരിച്ചു് അതിൽ ൩൦൦ പലം ശക്കര കലക്കി എന്ന പലം താതിരിപ്പൂവും ൨ പലം തിപ്പലി യും ജാതിക്കാ തക്കോലം ഇലവങ്ഗത്തൊലി ഏലത്തരി പച്ചി ല നാഗപ്പൂവു് കരയാമ്പൂവു് നല്ലമുളകു് ഇവ ഓരോ പലംവീത വും പൊടിച്ചിട്ടു് ഒരു പാത്രത്തിലാക്കി അടച്ചുകെട്ടി ഒരു മാസം വച്ചിരുന്നതിനു ശേഷമെടുത്തു് രോഗാവസ്ഥയ്ക്കൊത്ത മാത്രയിൽ സേവിക്കുക. ക്ഷയം, കുഷ്ഠം, അതിസാരം, പ്രമേഹം, വായുമുട്ടൽ, ചുമ ഇവ ശമിക്കും.

൮. അഗ്നിമാന്ദ്യത്തിനു് മുസ്തകാരിഷ്ടം.

മുസ്തകസ്യ തുലാദ്വന്ദ്വം ചതുർദ്രോണേംബുനഃ പചേൽ
പാദശേഷേ രസേ തസ്മിൻ ക്ഷിപേൽ ഗുഡതുലാത്രയം. ൨൧
ധാതകീം ഷോഡശപലാം യവാനീം വിശ്വഭേഷജം
മരിചം ദേവപുഷ്പഞ്ച മേഥീം വഹ്നിഞ്ച ജീരകം. ൨൨
പലയുഗ്മമിതം ക്ഷിപ്ത്വാ ഝഡിതാ ഭാണ്ഡേ നിധാപയേൽ
സംസ്ഥാപ്യ മാസമാത്രന്തു തതഃ സന്ധാപയേദ് ഭിഷക്. ൨൩
അജീർണ്ണമഗ്നിമാന്ദ്യഞ്ച വിഷൂചീമതിദാരുണാം
ഗ്രഹണീം വിവിധാം ഹന്തി നാത്ര കാര്യാ വിചാരണാ. ൨൪

൨ തുലാം മുത്തങ്ങാക്കിഴങ്ങു് നാലു ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് എന്ന ഇടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു മൂന്നു തുലാം ശക്കര കലക്കി, അതിൽ എന്ന പലം താതിരിപ്പൂവും കുറാശാണി ചു ക്കു് മുളകു് നാഗപ്പൂവു് ഉലുവ കൊടുവേലിക്കിഴങ്ങു് ജീരകം ഇവ ഓരോ പലം വീതവും പൊടിച്ചിട്ടു് ഒരു പാത്രത്തിലാക്കി അടച്ചു കെട്ടി ഒരു മാസം വച്ചിരുന്നതിനു ശേഷമെടുത്തു സേവിക്കുക.

അജീൎണ്ണം അഗ്നിമാന്ദ്യം അതികഠിനമായ വിഷൂചിക പലവിധ ത്തിലുള്ള ഗ്രഹണി ഇവ നിശ്ചയമായും ശമിക്കും.

൭. വിഷൂചികയ്ക്കു് കർപ്പൂരാസവം.

തുലാം പ്രസന്നാം പരിഗൃഹ്യ ശുദ്ധാം
പലാഷ്ടകഞ്ചോഡുപതേഃ ക്ഷിപേച്ച
ഏലാ ചസൂക്ഷ്മാ ഘനശൃംഗിവേര-
യവാനികം വേല്ലജമത്ര സർവ്വം
പലപ്രമാണം പിഹിതേ ച ഭാണ്ഡേ
മാസം നിദദ്ധ്യാദ് ഭിഷഗത്ര യത്നാൽ
വിഷൂചികായാഃ പരമൌഷധം ത-
ന്നിഹന്തി ചാന്യാൻ വിവിധാൻ വികാരാൻ.

ഒരു തുലാം പരിശുദ്ധമായ തെളിമദ്യം ഒരു കുടത്തിലാക്കി അതിൽ ൮ പലം കർപ്പൂരവും ഏലത്തരി മുത്തങ്ങാക്കിഴങ്ങ് ഇഞ്ചി കുറാശാണി നല്ലമുളക് ഇവ ഓരോപലം വീതവും പൊടിച്ചുചേ ൎത്തു് ഒരു മാസം അടച്ചുകെട്ടി വച്ചിരുന്നതിനു ശേഷമെടുത്തു് യു ക്ത്യനുസരണമായി സേവിക്കുക; ഈ കർപ്പൂരാസവം വിഷൂചിക യ്ക്കു പരമൌഷധമാണു്. മററു പലവിധത്തിലുള്ള വികാരങ്ങളെ ശമിപ്പിക്കുകയും ചെയ്യും.

൮. അഗ്നിമാന്ദ്യത്തിനു ലവങ്ഗാരിഷ്ടം.

ലവങ്ഗപിപ്പലീലോഹമരിചം സൈലവാലുകം
ദ്വിപലാംശം ജലസ്യൈതച്ചതുർദ്രോണേ വിപാചയേൽ. ൧൪
ദ്രോണശേഷേരസേ തസ്മിൻ പൂതേ ശീതേ പ്രദാപയേൽ
ഗുഡസ്യ ദ്വിശതം തിഷ്ഠേൽ തൽ സർവ്വം ഘൃതഭാജനേ. ൧൫
പക്ഷാദൂർദ്ധ്വം ജാതരസേ ദദ്യാന്മാത്രാം യഥാബലം
അസ്യാഭ്യാസാദരിഷ്ടസ്യ ഗുദജാ യാന്തി സംക്ഷയം ൧൬
ഗ്രഹണീ പാണ്ഡുഹൃദ്രോഗപ്ലീഹഗുല്മോദരാപഹഃ
കുഷ്ഠശോഫാരുചികരോ ബലവർണ്ണാഗ്നിവർദ്ധനഃ. ൧൭
സദ്യഃ ക്ഷയഹരോടരിഷ്ടഃ കാമിലാശ്വിത്രനാശനഃ
കൃമിഗ്രന്ഥ്യർബുദവ്യങ്ഗരാജയക്ഷ്മജ്വരാന്തകൃൽ. ൧൮

കരയാമ്പൂവു് തിപ്പലി ഇരിമ്പുതകിടു് നല്ലമുളകു ഏലാവാലുകം ഇവ ഈരണ്ടു പലം നൂറു ഇടങ്ങഴി വെള്ളത്തിൽ കഷായം വച്ചു് ൫൦ ഇടങ്ങഴിയാക്കി തണുത്തതിനുശേഷം അരിച്ചു് ൨൦൦ പലം ശ ൎക്കര ചേൎത്തു് നെയ്യുതേച്ചു മയങ്ങിയ ഒരു കുടത്തിലാക്കി അടച്ചു കെട്ടി ൧൫ ദിവസംവരെ വച്ചിരുന്നു് അതിൻെറ രസം ഇറങ്ങിയ തിനുശേഷം എടുത്തു രോഗിയുടെ ശരീരബലമനുസരിച്ചുള്ള ഒരു

മാത്ര നിശ്ചയിച്ചു സേവിപ്പിക്കുക; അശ്ശസ്സ്, ഗ്രഹണി, പാണ്ഡു ഹൃദ്രോഗം, പ്ലീഹ, ഗുല്മം, മഹോദരം, കുഷ്ഠം, ശോഫം, അരുചി ക്ഷയം, കാമില, ശ്വിത്രം (പാണ്ടു്) കൃമി, ഗ്രന്ഥി, അർബുദം, വ്യം ഗം (കരിമുഖം) രാജയക്ഷ്മാവു്, ജ്വരം ഇവ ശമിക്കും. ബലവും നിറവും അഗ്നിയും വദ്ധിക്കുകയും ചെയ്യും.

൯. ഗ്രഹണിക്കു തക്രാരിഷ്ടം.

യവാന്യാമലകം പത്ഥ്യാ മരിചം ത്രിപലാംശികം
ലവണാനി പലാംശാനി പലം ചൈകത്ര ചൂർണ്ണയേൽ. ൨൧
തക്രകം സംയുതം ജാതം തക്രാരിഷ്ടം പിബേന്നരഃ
ദീപനം ശോഫഗുല്മാശഃ കൃമിമേഹോദരാപഹം. ൨൨

ജീരകം നെല്ലിക്കാത്തോടു് കടുക്കാത്തോടു നല്ലമുളകു് ഇവ ൩ പലംവീതം. പഞ്ചലവണം ഓരോ പലം. ഇവ പൊടിച്ചു ഒരു മോർകുടത്തിലിട്ടടച്ചു കെട്ടിവച്ചിരുന്നു് രസമിറങ്ങിയതിനു ശേഷം സേവിക്കുക; ഈ തക്രാരിഷ്ടം ദീപനവും, ശോഫം, ഗുല്മം, അശ്ശസ്സ്, കൃമി, മേഹം, ഉദരം ഇവയെ ശമിപ്പിക്കുന്നതും ആകുന്നു.

൧൦. അർശസ്സിനു തക്രാരിഷ്ടം.

ഹപുഷാ സുഷവീ ധാന്യമജാജീകാരവീ ശഠീ
പിപ്പലീ പിപ്പലീമൂലം ചിത്രകോ ഗജപിപ്പലീ. ൨൩
യവാനീചാജമോദാ ച തച്ചൂർണ്ണം തക്രസംയുതം
മന്ദാമ്ലകടുകം വിദ്വാൻ സ്ഥാപയേദ്ഘൃതഭാജനേ. ൨൪
വ്യക്താമ്ലകടുകം ജാതം തക്രാരിഷ്ടം മുഖപ്രിയം
പായയേന്മാത്രയാ കാലേഷ്വന്നസ്യ തൃഷിതം ത്രിഷു ൨൫
ദീപനോ രോചനോ ബല്യഃ കഫവാതാനുലോമനഃ
ഗുദശ്വയഥുകണ്ഡ്വാർത്തിനാശനോ ബലവർദ്ധനഃ ൨൬

അടയ്ക്കാമണിയൻ പെരുഞ്ജീരകം കൊത്തമ്പാലരി അശാളി കരിഞ്ജീരകം കച്ചോലം തിപ്പലി കാട്ടുതിപ്പലിവേരു്, കൊടുവേലിക്കിഴങ്ങു് അത്തിത്തിപ്പലി കുറാശാണി അയമോദകം ഇവ പൊടിച്ചു് മോരിൽകലക്കി അല്പം പുളിയും എരിയുംചേർത്തു് നെയ്യുതേച്ച മയങ്ങിയ കുടത്തിലാക്കിവച്ചിരുന്നു് പുളിയും എരിവും വ്യക്തമായാൽ എടുത്തു മൂന്നുനേരമുള്ള ഭക്ഷണത്തിലും വെള്ളംകുടിക്കുന്നതിനു പകരം ഒരു മാത്ര നിശ്ചയിച്ചു് ഈ തക്രാരിഷ്ടം രോഗിയെ സേവിപ്പിക്കുക; എന്നാൽ അവനു് ദീപനശക്തിയും രുചിയും ബലവും ഉണ്ടാവുകയും കഫവാതങ്ങൾക്കു അനുകൂലത സിദ്ധിക്കുകയും അർശസ്സ്, ശോഫം, കണ്ഡുരോഗം ഇവ ശമിക്കുകയും ചെയ്യും.

### ൧൧. ക്ഷയം മുതലായവയ്ക്കു് പിപ്പല്യാസവം.

പിപ്പലീ മരിചം ചവ്യം ഹരിദ്രാ ചിത്രകോ ഘനഃ
വിഡംഗം ക്രമുകോ ലോധ്രപാഠാധാത്ര്യേലവാലുകം. ൩൬
ഉശീരം ചന്ദനം കുഷ്ഠംലവങ്ഗം തഗരം തഥാ
മാംസി ത്വഗേലാപത്രം ച പ്രിയംഗു നാഗകേസരം. ൩൭
ഏഷാമർദ്ധപലാൻഭാഗാൻ സൂക്ഷ്മചൂർണ്ണീകൃതാൻ ശുഭാൻ
ജലദ്രോണദ്വയേ ക്ഷിപ്ത്വാ ദദ്യാദ് ഗുഡതുലാത്രയം. ൩൮
പലാനി ദശ ധാതക്യാ ദ്രാക്ഷാ ഷഷ്ടിപലാ ഭവേൽ
ഏതാന്യേകത്ര സംയോജ്യ മൃതോ ഭാണ്ഡേ വിനിക്ഷിപേൽ.
ജാതോ ഗതരസം സർവ്വം പായയേദഗ്ന്യപേക്ഷയാ
ക്ഷയം ഗുല്മോദരം കാർശ്യം ഗ്രഹണീംപാണ്ഡുതാം തഥാ
അർശാംസിനാശയേച്ഛീഘ്രം പിപ്പല്യാദ്യാസവസ്ത്വയം. ൩൯

തിപ്പലി നല്ലമുളകു് കാട്ടുമുളകിൻവേരു മഞ്ഞൾ കൊടുവേലിക്കിഴങ്ങു് മുത്തങ്ങാക്കിഴങ്ങു് വിഴാലരി കമുകിൻഫലം പാച്ചോററിത്തൊലി പാടക്കിഴങ്ങു് നെല്ലിക്കാത്തോടു് ഏലാവാലുകം രാമച്ചം ചന്ദനം കൊട്ടം കരയാംപൂവു് തകരം മാഞ്ചി ഇലവർങ്ഗത്തൊലി ഏലത്തരി പച്ചില ഞാഴൽപൂവു നാഗപ്പൂവു ഇവ അരപ്പലംവീതം നല്ലവണ്ണം പൊടിച്ചു ൩൨ ഇടങ്ങഴി വെള്ളത്തിൽ ഇട്ടു ൩ തുലാം ശർക്കരചേർത്തു ൧൦ പലം താതിരിപ്പൂവും ൬൦ പലം മുന്തിരിങ്ങയും ഇട്ടു യോജിപ്പിച്ചു മൺപാത്രത്തിലാക്കി അടച്ചുകെട്ടി വച്ചിരുന്നു് മരുന്നുകളുടെ വീര്യം ഇറങ്ങിക്കഴിഞ്ഞാൽ എടുത്തു് അഗ്നിബലംപോലെ സേവിക്കുക; ക്ഷയം, ഗുല്മം, മഹോദരം, കാർശ്യം ഗ്രഹണി പാണ്ഡുത, അർശസ്സ് ഇവ ശമിക്കും.

### ൧൨. ഗ്രഹണി മുതലായവയ്ക്കു ദ്രാക്ഷാസവം.

മൃദ്വീകായാഃ പലശതം ചതുർദ്രോണേഽംഭസഃപചേൽ
ദ്രോണശേഷേ സുശീതേ ച പൂതേ തസ്മിൻ പ്രദാപയേൽ. ൪൦
ദ്വേ ശതേ ക്ഷൗദ്രഖണ്ഡാഭ്യാം ധാതക്യാഃ പ്രസ്ഥമേവ ച
കക്കോലകലവങ്ഗേ ച ജാതീഫലമഥൈവ ച. ൪൧
പലാംശകാനി മരിചത്വഗേലാപത്രകേസരം
പിപ്പലീ ചിത്രകം ചവ്യം പിപ്പലീമൂലരേണുകം. ൪൨
ഘൃതഭാണ്ഡേ സ്ഥിതം ചൈതം ചന്ദനാഗരുധൂപിതേ
കർപ്പൂരവാസിതോ ഹ്യേഷ ഗ്രഹണീനാശനഃ പരഃ ൪൩
അർശസാം നാശനേ ശ്രേഷ്ഠ ഉദാവർത്താസ്രപിത്തനൽ
ജ്വരക്രിമികുഷ്ഠാനി വ്രണാംശ്ചവിവിധാംസ്തഥാ. ൪൪

അക്ഷിരോഗശിരോഗ ഗളരോഗവിനാശനഃ
ജ്വരം ഹന്തി മഹാവ്യാധിം പാണ്ഡുരോഗം സകാമിലാം. ൪൭.
നാമ്നാ ദ്രാക്ഷാസവോ ഹ്യേഷ ബൃംഹണോബലവർണ്ണകൃൽ.

൧൦൦ പലം മുന്തിരിങ്ങാപ്പഴം ൬൪ ഇടങ്ങഴി വെള്ളത്തിൽപചിച്ച് ൧൬ ഇടങ്ങഴിയാക്കി നല്ലവണ്ണം തണുത്തതിനശേഷം അരിച്ച് അതിൽ ൧൦൦ തുടം തേനും ൧൦൦ പലം കൽക്കണ്ടവും ഇടങ്ങഴി (൧൬ പലം) താതിരിപ്പൂവും തക്കോലം കരയാമ്പൂവ് ജാതിക്കാ നല്ലമുളക് ഇലവർങ്ഗത്തൊലി ഏലത്തരി പച്ചില നാഗപ്പൂവ് തിപ്പലി കൊട്ടവേലിക്കിഴങ്ങ് കാട്ടുമുളകിൻവേര് കാട്ടുതിപ്പലിവേര അരേണുകം ഇവ ഓരോപലംവീതവും പൊടിച്ചിട്ട് ചന്ദനവും അകിലുംകൂടി പുകച്ചതും നെയ്യുതേച്ചുമയങ്ങിയതും ആയ ഒരു കുടത്തിലാക്കിഅടച്ചു കെട്ടിവച്ചിരുന്ന് ഒരു മാസം കഴിഞ്ഞെടുത്ത് കർപ്പൂരമിട്ടു വാസനവരുത്തി സേവിക്കുക; ഗ്രഹണി, അർശസ്സ്, ഉദാവർത്തം, രക്തപിത്തം, ഉദരത്തിലുള്ള കൃമി, കുഷ്ഠം, പലവിധത്തിലുള്ള വ്രണം, നേത്രരോഗം, ശിരോരോഗം, കണ്ഠരോഗം, ജ്വരം, പാണ്ഡു, കാമില ഇവ ശമിക്കും. ഈ ദ്രാക്ഷാസവം ബലത്തെയും വർണ്ണത്തെയും ഉണ്ടാക്കുന്നതും ബൃംഹണവും (തടിപ്പിക്കുന്നതും) ആകുന്നു.

൧൬. പ്ലീഹ മുതലായവയ്ക്കു രോഹീതകാരിഷ്ടം.

രോഹീതകതുലാമേകാം ചതുർദ്രോണേ ജലേ പചേൽ
പാദശേഷേ രസേ പൂതേ ശീതേ പലശതദ്വയം. ൪൮
ദദ്യാദ് ഗുഡസ്യ ധാതക്യാഃ പലഷോഡശികാ മതാ
പഞ്ചകോലം ത്രിജാതം ച ത്രിഫലാം ച വിനിക്ഷിപേൽ ൪൯
ചൂർണ്ണയിത്വാ പലാംശേന തതോഭാണ്ഡേ നിധാപയേൽ
മാസാദൂർദ്ധ്വം ച പിബതാം സർവോദരരുജാം ജയേൽ. ൫൦
പ്ലീഹഗുല്മോദരാഷ്ഠീലാ ഗ്രഹണ്യർശാംസി കാമിലാം
കുഷ്ഠശോഫാരുചിഹരോ രോഹീതാരിഷ്ടസംജ്ഞിതഃ. • ൫൧

൧ തുലാം (൧൦൦ പലം) ചെമ്മരത്തിൻതൊലി ൬൪ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ച് ൧൬ ഇടങ്ങഴിയാക്കി തണുത്താൽ പിഴിഞ്ഞരിച്ച് അതിൽ ൨൦൦ പലം ശക്കര കലക്കി ൧൬ പലം താതിരിപ്പൂവും പഞ്ചകോലം (തിപ്പലി കാട്ടുതിപ്പലിവേര് കാട്ടുമുളകിൻവേര കൊട്ടവേലിക്കിഴങ്ങ് ചുക്ക) ത്രിജാതം(ഏലം ഇലവർങ്ഗം പച്ചില) ത്രിഫല (നെല്ലിക്ക താന്നിക്ക കടുക്ക) ഇവ ഓരോപലംവീതം പൊടിച്ചിട്ട് ഒരു കുടത്തിലാക്കി അടച്ചുകെട്ടി വച്ചിരുന്ന ൧ മാസം കഴിഞ്ഞതിനശേഷം എടുത്ത് അഗ്നിബലം

ഴപാലെ സേവിക്കുക; ഈ രോഹീതകാരിഷ്ടം എല്ലാ മഹോദരങ്ങൾക്കും നല്ലതാണ്; വിശേഷിച്ച് പ്ലീഹ, ഗുല്മം, അഷ്ഠീല, ഗ്രഹണി അർശസ്സ്, കാമില കുഷ്ഠം, ശോഫം, അരുചി ഇവയും ഇല്ലാതാകും.

൫൪. പാണ്ഡു മുതലായവയ്ക്കു പപ്പടാദ്യരിഷ്ടം.

പപ്പടസ്യ തുലാമേകാം ചതുർദ്രോണേ ജലേ പചേൽ
കഷായേ പാദാവശേഷേ ച ശീതേ പലശതദ്വയം. ൧൦
ദദ്യാദ് ഗുഡസ്യ ധാതക്യാഃ പലഷോഡശികാ മതാ
ഗുഡൂചീ മുസ്തകം ദാർവീ ദാരുവ്യാഘ്രീ ദുരാലഭാ. ൧൧
ചവ്യം ചിത്രകമൂലം ച ത്രികടു ക്രിമിനാശനഃ
സർവാണ്യേതാനി സംചൂർണ്ണ്യ പലാംശേന വിനിക്ഷിപേൽ
സ്ഥാപയിത്വാ തതോ ഭാണ്ഡമാസാദൂർദ്ധ്വം പിബേദമും
പാണ്ഡുഗുല്മോദരാഷ്ഠീലാ കാമിലാം ച ഹലീമകം. ൧൩
പ്ലീഹാനം യകൃതം ശോഫം സർവം ച വിഷമജ്വരം
ഏഷോऽരിഷ്ടോ നിഹന്ത്യാശു വൃക്ഷമിന്ദ്രാശനിര്യഥാ. ൧൪

൫ തുലാം (൫൦൦ പലം) പപ്പടകപ്പുല്ല് ൩൨ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ച് ൮ ഇടങ്ങഴിയാക്കി തണുത്തതിനുശേഷം അരിച്ച് അതിൽ ൨൦൦ പലം ശർക്കരകലക്കി ൧൬ പലം താതിരിപ്പൂവും, അമൃതിൻവേറ് മുത്തങ്ങാ മരമഞ്ഞൾത്തൊലി ദേവതാരം ചെറുവഴുതിനവേര കൊടുത്തൂവവേര കാട്ടുമുളകിൻവേര കൊടുവേലിക്കിഴങ്ങ് ചുക്ക മുളക തിപ്പലി വിഴാലരി ഇവ ഓരോ പലംവീതവും പൊടിച്ചിട്ട് ഒരു കുടത്തിലാക്കി അടച്ചുകെട്ടിവച്ചിരുന്ന് ഒരു മാസം കഴിഞ്ഞാൽ എടുത്തു സേവിക്കുക; പാണ്ഡു ഗുല്മം, മഹോദരം, അഷ്ഠീല, കാമില, ഹലീമകം, പ്ലീഹരോഗം, യകൃദ്രോഗം, ശോഫം, വിഷമജ്വരം ഇവ ശമിക്കും.

൫൫. പാണ്ഡുവിന് മണ്ഡൂരാദ്യരിഷ്ടം.

മണ്ഡൂരസ്യ വിശുദ്ധസ്യ തുലാർദ്ധം പരികീർത്തിതം
ക്ഷാരൽ ലോഹസ്യ പത്രാണി തിലോത്സേധപ്രമാണതഃ ൧൫
പുരാണഗുഡപഞ്ചാശൽ കോലപ്രസ്ഥത്രയം തഥാ
നികുംഭചിത്രകാദ്യാംശ്ച പലേ ദ്വേ ദ്വേ സുചൂർണ്ണിതേ. ൧൬
പിപ്പലീനാം വിഡംഗാനാം കുഡബം കുഡബം പൃഥക്
ത്രീംശ്ചാപി ത്രിഫലാപ്രസ്ഥാൻ ജലദ്രോണേ സമാവപേൽ. ൧൭
അർദ്ധമാസസ്ഥിതോ ധാന്യേ പേയോऽരിഷ്ടഃ പ്രമാണതഃ
ദോഷാനഭയതഃ സ്രാവ്യപാണ്ഡുരോഗം നിയച്ഛതി. ൧൮
കൃമീനർശാംസി കുഷ്ഠം ച കാസശ്വാസകഫാമയാൻ
ഏഷോऽരിഷ്ടസ്തു മണ്ഡൂരഃ സർവ്വപാണ്ഡ്വാമയാപഹഃ. ൧൯

ശുദ്ധിചെയ്ത പുരാണകിട്ടം ൫൦ പലം, എള്ളുപോലെ ചെറുതായി നുറുക്കിയ ഇരിമ്പുതകിട്ട് ൫൦ പലം, ലന്തക്കുരു ൩. ഇടങ്ങഴി (൭൨ പലം) ത്രികോല്പക്കൊന്ന കൊടുവേലിക്കിഴങ്ങ് ഇവപൊടിച്ചതു് ഈരണ്ടുപലം, തിപ്പലി വിഴാലരി ഇവ നാഴി (൧൮പലം) വീതം ത്രിഫല ഓരോന്നും ഇടങ്ങഴി (൭൨ പലം) വീതം ഇവ എല്ലാംകൂടി പൊടിച്ച ൭൨ ഇടങ്ങഴി വെള്ളത്തിലിട്ട് ൫൦ പലം പഴയ ശക്കരയും ചേത്തു് അടച്ചുകെട്ടി വച്ചിരുന്നു് ൭൦ ദിവസം കഴിഞ്ഞതിനുശേഷം ഊററിഎടുത്തു് അഗ്നിബലംപോലെ സേവിക്കുക; ഈ അരിഷ്ടം ദോഷങ്ങളെ ഛരദ്ദിപ്പിച്ചും വയറിളക്കിയും കളഞ്ഞു് പാണ്ഡുരോഗത്തെ ശമിപ്പിക്കുന്നതുകൂടാതെ കൃമികൾ, അശ്ശസ്സുകൾ, കുഷ്ഠം ചുമ, വായുമുട്ടൽ, കഫരോഗം ഇവയേയും ശമിപ്പിക്കും.

൧൩. ശോഫത്തിനു പുനന്നവാസവം.

ത്രികട്ടു ത്രിഫലാം ദാവ്വീം ശ്വദംഷ്ട്രാം ബൃഹതീദ്വയം
വാശാമേരണ്ഡമൂലം ച കടുകീം ഗജപിപ്പലീം. ൩൦
ശോഫഘ്നീം പിചുമർദ്ദഞ്ച ഗുഡൂചീം ശുണ്ഠമൂലകം
ദുരാലഭാം പടോലം ച പലാംശേന വിചൂർണ്ണയേൽ. ൩൧
ധാതകീം ഷോഡശപലാം ദ്രാക്ഷായാഃ പലവിംശതിം
തുലാമാനാം സിതാം ദത്വാ മാക്ഷികാൎദ്ധതുലാം തഥാ. ൩൨
ജലദ്രോണദ്വയേക്ഷിപ്ത്വാ മാസം ഭാണ്ഡേനിധാപയേൽ
പുനന്നവാസവോ ഹ്യേഷ ശോഫോദരവിനാശനഃ. ൩൩.
പ്ലീഹാനമമ്ലപിത്തം ച യകൃദ്ഗുന്മജ്വരാദികാൻ
കൃച്ഛ്രസാദ്ധ്യാമയാൻ സവ്വാൻ നാശയേന്നാത്ര സംശയഃ.

ചുക്കു മുളകു് തിപ്പലി ത്രിഫല മരമഞ്ഞൾത്തൊലി ഞെരിഞ്ഞിൽ ചെറുവഴുതിനവേരു് വെൺവഴുതിനവേരു് ആടലോടകത്തിൻവേരു് വെളുത്താവണക്കിൻവേരു് കടുകരോഹിണി അത്തിത്തിപ്പലി തമിഴാമ വേപ്പിൻതൊലി അമൃതിൻറ്റു് ഉണങ്ങിയ മൂലവരിക്കിഴങ്ങു് കൊടിത്തൂവവേരു് പടവലം ഇവ ഓരോപലം പൊടിച്ചപൊടിയും ൧൬ പലം താതിരിപ്പൂവും ൨൦ പലം മുന്തിരിങ്ങാപ്പഴവും ഒരു തുലാം (൧൦൦ പലം) പഞ്ചസാരയും ൫൦ തുടം തേനുംകൂടി ൩൨ ഇടങ്ങഴി വെള്ളത്തിൽചേത്തു് ഒരുകുടത്തിലാക്കി അടച്ചുവെട്ടിവച്ചിരുന്നു് ൧ മാസത്തിനുശേഷം എടുത്തു സേവിക്കുക; ഈ പുനന്നവാസവം ശോഫം, പ്ലീഹരോഗം, അമ്ലപിത്തം ഇവയേയും യകൃദ്രോഗം, ഗുല്മം, ജ്വരം, മുതലായ കൃച്ഛ്രസാദ്ധ്യങ്ങളായ രോഗങ്ങളേയും ഇല്ലാതാക്കും.

൫൭. രക്തപിത്തത്തിന് ഉശീരാസവം.

ഉശീരം വാളകം പത്മം കാശ്മീരം നീലമുൽപലം
പ്രിയംഗും പത്മകം ലോധ്രം മഞ്ജിഷ്ഠാം ധന്വയാഷകം.
പാഠാം കിരാതതിക്തം ച ന്യഗ്രോധോദുംബരം ശഠീം
പപ്പടം പുണ്ഡരീകം ച പടോലം കാഞ്ചനാരകം. ൩൩
ജംബൂശാല്മലിനിര്യാസം പ്രത്യേകം പലസമ്മിതം
സർവം സുചൂർണ്ണിതം കൃത്വാ ദ്രാക്ഷായാഃ പലവിംശതിം.
ധാതകീം ഷോഡശപലാം ജലദ്രോണദ്വയേ ക്ഷിപേൽ
ശർക്കരായാസ്തുലാം ദത്വാ ക്ഷൗദ്രസ്യാർദ്ധതുലാം തഥാ. ൩൪
മാസം സംസ്ഥാപയേദ്ഭാണ്ഡേ മാംസീമരിചധൂപിതേ
ഉശീരാസവ ഇത്യേഷ രക്തപിത്തവിനാശനഃ. ൩൫
പാണ്ഡുകുഷ്ഠപ്രമേഹാർശഃ ക്രിമിശോഫഹരസ്തഥാ

രാമച്ചം ഇരുവേലി താമരക്കിഴങ്ങ് കുമിഴിൻകായ് കരിംകൂവളക്കിഴങ്ങ് ഞാഴൽപ്പൂവ് പതുമുകം പാച്ചോററിത്തൊലി മഞ്ചട്ടിപ്പൊടി കൊടിത്തൂവവേര് പാടക്കിഴങ്ങ് പുത്തരിച്ചുണ്ടവേര് പേരാലിൻതൊലി അത്തിത്തൊലി കച്ചോലം പപ്പടകപ്പുല്ല് മക്കിപ്പൂവ് പടവലം വലിയ മലയകത്തിത്തൊലി ഞാവൽത്തൊലി ഇലവിൻപശ ഇവ ഓരോന്നും ഓരോപലം പൊടിച്ച പൊടിയും ൨൦ പലം മുന്തിരിങ്ങാപ്പഴവും ൧൬ പലം താതിരിപ്പൂവുംകൂടി ൩൨ ഇടങ്ങഴി വെള്ളത്തിലിട്ട് ൧൦൦ പലം പഞ്ചസാരയും ൫൦ തുടം തേനും ചേർത്ത് മാഞ്ചിയും അകിലുംകൂടി ഇട്ടപുകച്ച ഒരു കുടത്തിലാക്കി അടച്ചുകെട്ടി ഒരുമാസം വച്ചിരുന്നതിനുശേഷം എടുത്ത് ഉപയോഗിക്കുക; ഈ ഉശീരാസവം രക്തപിത്തത്തെയും, പാണ്ഡു, കുഷ്ഠം, പ്രമേഹം, അർശസ്സ്, ക്രിമി, ശോഫം ഇവയേയും ശമിപ്പിക്കും.

൧൮. യക്ഷ്മാവിന് അമൃതപ്രാശാരിഷ്ടം.

അമൃതാഖ്യസ്വരസശ്ചൈവ മൃതസഞ്ജീവനീ തഥാ
പലമേകം സമാദായ പ്രത്യേകം യതതോ ഭിഷക്. ൧൦
മൃദാലിപ്തമുഖേ ഭാണ്ഡേ സ്ഥാപയേൽ സപ്തവാസരാൻ
തതഃ സ്ഥൂലപടാപൂതഃ ശീതഗുരുന ജലേന ച. ൧൧
സേവ്യോ മാഷമിതോ നിത്യം യാമേ യാമേ പ്രയത്നതഃ
ഉരഃക്ഷതം രക്തപിത്തം കാസം രക്താതിസാരകം. ൧൨
നാശയേദ്രാജയക്ഷ്മാണം രക്തപ്രദരമേവ ച.

വിശല്യകരണിയുടെ സ്വരസം മൃതസഞ്ജീവനീരസം ഇവ ഓരോന്നും ഓരോ പലം എടുത്ത് ഒരു കുടത്തിലാക്കി ശീലമൺ

ചെയ്തു് ഏഴുദിവസംവച്ചിരുന്നതിനു ശേഷമെടുത്തു് കട്ടിമുണ്ടിൽ അരിച്ചു യാമംതോറും ഒരു ഉഴുന്നിടവീതം (൫ തുള്ളി മുതൽ ൨൦ തുള്ളിവരെ) പച്ചവെള്ളത്തിൽ സേവിക്കുക; ഉരഃക്ഷതം, രക്തപിത്തം, ചുമ, രക്താതിസാരം, രാജയക്ഷ്മാവു് രക്തപ്രദരം ഇവ ശമിക്കും.

൧൯. ഉരഃക്ഷതം മുതലായവയ്ക്കു ദ്രാക്ഷാരിഷ്ടം.

ദ്രാക്ഷാതുലാർദ്ധം ദ്വിദ്രോണേ ജലസ്യ വിപചേൽ സുധീഃ. ൬൨
പാദശേഷേ കഷായേ ച പൂതേ ശീതേ വിനിക്ഷിപേൽ.
ഗുഡസ്യ ദ്വിതുലാം തത്ര ത്വഗേലാപത്രകേസരം. ൬൩
പ്രിയംഗുമരിചം കൃഷ്ണാ വിഡംഗം ചേതി വിചൂർണ്ണയേൽ.
പൃഥക് പലോന്മിതൈർഭാഗൈർ ഘൃതഭാണ്ഡേ നിധാപയേൽ
സമന്തതോ ഘട്ടയിത്വാ പിബേജ്ജാതരസം തതഃ. ൬൪
ഉരഃക്ഷതം ക്ഷയം ഹന്തി കാസശ്വാസഗളാമയാൻ
ദ്രാക്ഷാരിഷ്ടാഹ്വയഃ പ്രോക്തോ ബലകൃന്മലശോധനഃ. ൬൫

൫൦ പലം മുന്തിരിങ്ങാപ്പഴം ൩൨ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് ൮ ഇടങ്ങഴിയാക്കി തണുത്തതിനുശേഷം അരിച്ചു് ൨തുലാം (൨൦൦ പലം) ശർക്കര കലക്കി അതിൽ ഇലവങ്ങത്തൊലി, ഏലത്തരി പച്ചില നാഗപ്പൂവു് ഞാഴൽപൂവു് നല്ലമുളകു് തിപ്പലി വിളയുപ്പു് ഇവ പ്രത്യേകം ഓരോപലം പൊടിച്ചുചേർത്തു് നെയ്യുതേച്ചു മയങ്ങിയ കുടത്തിലാക്കി യോജിപ്പിച്ചു് അടച്ചുകെട്ടിഒരു മാസം വച്ചിരുന്നതിനുശേഷം എടുത്തു് അഗ്നിബലംപോലെഒരു മാത്ര നിശ്ചയിച്ചു സേവിക്കുക; ഉരഃക്ഷതം, ക്ഷയം, ചുമ, വായുമുട്ടൽ, കണ്ഠരോഗം ഇവ ശമിക്കും. ബലവും,മലശോധനയും ഉണ്ടാകുകയും ചെയ്യും.

൨൦. കാസത്തിനു വാശാരിഷ്ടം.

വാശാസ്വരസമാദായ മൃതസഞ്ജീവനീസമം
സമ്മിശ്ര്യ ഭിഷഗന്യോന്യം വാസരേ ശുഭതാരകേ. ൬൬
മൃദ്ഭാണ്ഡേകാചഭാണ്ഡേ വാ നിരുദ്ധ്യതന്മുഖം ദൃഢം
സപ്താഹം സ്ഥാപയേൽ തസ്മാൽ പൂതീകുർയ്യാത്തുവാസനാ.
വാശാരിഷ്ടമിദം നാമ സേവ്യം ച മാഷമാത്രകം
ഏതൽസേവീ സുപത്ഥ്യാശീ ദേവദ്രുദേവഭക്തിമാൻ. ൬൭
കാസം ശ്വാസം രക്തപിത്തം കണ്ഠരോഗമുരഃക്ഷതം
അന്യാംശ്ച വിവിധാൻ രോഗാൻ ജയേദാശു ന സംശയഃ.

ഒരു ശുഭദിവസം ആടലോടകത്തിന്റെ തനിനീരെടുത്തു് അതിനുസമം മൃതസഞ്ജീവനിയും ചേർത്തു ഒരു മൺകുടത്തിലോ

സ്ഫടികബ്ഭരണിയിലോ ആക്കി അടച്ചുകെട്ടി ൭ ദിവസം വെച്ചിരുന്നതിന്നശേഷം എടുത്തു് അരിച്ചു് ഒരുഴന്നിടവീതം (൫ തുള്ളി മുതൽ ൧൦ തുള്ളിവരെ) ഈശ്വരവിശ്വാസത്തോടും ബ്രാഹ്മണഭക്തിയോടുംകൂടി പത്ഥ്യമായി സേവിക്കുക; ചുമ,, വായുമുട്ടൽ, രക്തപിത്തം, കണ്ഠരോഗം, ഉരഃക്ഷതം- ഇവയും മററുപല രോഗങ്ങളും നിശ്ചയമായും ശമിക്കും.

൨൬. വായുമുട്ടിന്നു കനകാസവം.

സംക്ഷുദ്യ കനകം ശാഖാമൂലപത്രഫലൈഃ സഹ
തതശ്ചതുഃഫലം ഗ്രാഹ്യം വൃഷമൂലത്വചസ്തഥാ. ൭൭
മധുകം മാഗധീ വ്യാഘ്രീ കേസരം വിശ്വഭേഷജം
ഭാർങ്ഗീം താലീസപത്രം ച സംചൂർണ്ണ്യൈഷാം പലദ്വയം.
സംഗൃഹ്യ ധാതകീപ്രസ്ഥം ദ്രാക്ഷായാഃ പലവിംശതിം
ജലദ്രോണദ്വയം ദത്വാ ശക്കരായാസ്തുലാം തഥാ. ൭൮
ക്ഷൗദ്രസ്യാർദ്ധതുലാം ചാപി സർവം സമ്മിശ്ര്യ യത്നതഃ
ഭാണ്ഡേ നിക്ഷിപ്യ ചാവൃത്യ നിദദ്ധ്യാന്മാസമാത്രകം. ൭൯
നിഹന്തി നിഖിലാൻ ശ്വാസാൻ കാസംയക്ഷ്മാണമേവച
ക്ഷതക്ഷീണം ജ്വരം ജീർണ്ണം രക്തപിത്തമുരഃക്ഷതം. ൮൦

ശാഖവേരു് ഇല കായ് ഇവയോടുകൂടി പറിച്ചെടുത്ത നീലഉമ്മം ൪ പലം ആടലോടകവേരിലെ തൊലി ൪ പലം ഇരട്ടിമധുരം തിപ്പലി കണ്ടകാരിച്ചുണ്ട നാഗപ്പൂവു് ചുക്കു് ചെറുതേക്കു് താലീസപത്രം ഇവ ഈരണ്ടുപലം എല്ലാംകൂടി പൊടിച്ച പൊടിയും ഇടങ്ങഴി(൪ പലം)താതിരിപ്പൂവും ൨൦ പലം മുന്തിരിങ്ങാപ്പഴവുംകൂടി ൩൨ ഇടങ്ങഴി വെള്ളത്തിൽ ഇട്ടു് ൧ തുലാം (൧൦൦ പലം) പഞ്ചസാരയും അരത്തുലാം (൫൦ തുടം) തേനും ചേൎത്തു ഒരു കുടത്തിലാക്കി യോജിപ്പിച്ചു് അടച്ചുകെട്ടി ൧ മാസം വച്ചിരുന്നതിന്നശേഷം എടുത്തു് യുക്തിപോലെ സേവിക്കുക; എല്ലാ ശ്വാസവികാരങ്ങളും, ചുമ, രാജയക്ഷ്മാവു്, ക്ഷതക്ഷീണം, ജീർണ്ണജ്വരം, രക്തപിത്തം, ഉരഃക്ഷതം ഇവയും ശമിക്കും.

൨൭. ഹൃദ്രോഗം മുതലായവയ്ക്കു പാർത്ഥാദ്യരിഷ്ടം.

പാർത്ഥത്വചസ്തുലാമേകാം മൃദ്വീകാർദ്ധതുലാം തഥാ
ഭാഗം മധുകപുഷ്പസ്യ പലവിംശതിസമ്മിതം. ൮൧
ചതുർദ്രോണേഽംഭസഃ പക്ത്വാ ദ്രോണമേവാവശേഷയേൽ
ധാതക്യാ വിംശതിപലം ഗുഡസ്യ ച തുലാം ക്ഷിപേൽ. ൮൨
മാസമാത്രം സ്ഥിതോ ഭാണ്ഡേ ഭവേൽ പാർത്ഥാദ്യരിഷ്ടകഃ
ഹൃൽഫുപ്ഫുസഗദാൻസർവ്വാൻ ഹന്ത്യയം ബലവീര്യകൃൽ. ൮൩

നീർമരുതിൻതൊലി പലം ൧൦൦ മുന്തിരിങ്ങാപ്പഴം പലം ൫൦ ഇലിപ്പപ്പൂവു ൨൦ പലം എല്ലാംകൂടി ൩൯൬ ഇടങ്ങഴി വെള്ളത്തിൽ കഷായംവെച്ച് ൧൩ ഇടങ്ങഴിയാക്കി ൨൦ പലം താതിരിപ്പൂവും ൧൦൦ പലം ശക്കരയുംചേൎത്തു ഒരു കുടത്തിലാക്കി അടച്ചുകെട്ടി വച്ചിരുന്ന് ഒരുമാസം കഴിഞ്ഞതിനുശേഷം എടുത്ത് അരിച്ചു അഗ്നിബലംപോലെയുള്ള മാത്രയനുസരിച്ചു സേവിക്കുക; ഹൃദ്രോഗം ഫുപ്ഫുസരോഗം (രക്തക്കുഴലിനുണ്ടാകുന്ന രോഗം) മുതലായ സകല രോഗങ്ങളും ശമിക്കുകയും ബലവും വീൎയ്യവും ഉണ്ടാവുകയും ചെയ്യും.

൨൩. മസൂരി മുതലായവയ്ക്ക് ഏലാദ്യരിഷ്ടം.

പഞ്ചാശൽപലമേലായാ വാശായാഃ പലവിംശതിം
മഞ്ജിഷ്ഠാം കുടജംദന്തീം ഗുഡൂചീം രജനീദ്വയം. ൯൯
രാസ്നാമുശീരം മധുകം ശിരീഷം ഖദിരാൎജ്ജുനൌ
ഭൂനിംബനിംബവഹ്നീംശ്ച കുഷ്ഠം മധുരികാം തഥാ. ൯൦
ഗൃഹീത്വാ ദിക്പലോന്മിത്യാ ജലദ്രോണാഷ്ടകേപചേൽ
ദ്രോണശേഷേ കഷായേ ച പൂതേ ശീതേ വിനിക്ഷിപേൽ. ൯൧
ധാതക്യാഃ ഷോഡശപലം മാക്ഷികസ്യ തുലാത്രയം
ചതുൎജ്ജാതം ത്രികടുകം ചന്ദനം രക്തചന്ദനം ൯൨
മാംസീം മുരാം മുസ്തകം ച ശൈലേയം ശാരിബാദ്വയം
പലപ്രമാണതശ്ചാത്ര ക്ഷിപ്ത്വാ മാസം നിധാപയേൽ. ൯൩
ഏലാദ്യരിഷ്ടോ ഹന്ത്യേഷ വിസപ്പം ച മസൂരികാം
രോമാന്തികാം ശീതപിത്തം വിസ്ഫോടംവിഷമജ്വരം. ൯൪

ഏലത്തരി പലം ൫൦ ആടലോടകത്തിൻവേര് പലം ൨൦ മഞ്ചട്ടിപ്പൊടി കുടകപ്പാലയരി നാഗദന്തിവേര് അമൃത് മഞ്ഞൾ മരമഞ്ഞൾതൊലി അരത്ത രാമച്ചം ഇരട്ടിമധുരം നെന്മേനിവാകത്തൊലി കരിങ്ങാലിക്കാതൽ നീർമരുതിൻതൊലി പുത്തരിച്ചുണ്ടവേര് വേപ്പിൻതൊലി കൊടുവേലിക്കിഴങ്ങ് കൊട്ടം കാട്ടുശതകുപ്പ ഇവ ഓരോന്നും ൧൦ പലംവീതം എല്ലാംകൂടി ചതച്ച് ൮ ദ്രോണം (൧൨൮ ഇടങ്ങഴി) ജലത്തിൽ പചിച്ച് ൧൬ ഇടങ്ങഴിയാക്കി ആറിയാൽ അരിച്ച് ഒരു കുടത്തിലാക്കി അതിൽ ൧൬പലം താതിരിപ്പൂവും ൩ തുലാം (൩൦൦ തുടം) തേനും ചതുൎജ്ജാതം (ഏലം ഇലവങ്ഗം പച്ചില നാഗപ്പൂവ്) ത്രികടു (ചുക്കു മുളകു തിപ്പലി) വെൺചന്ദനം രക്തചന്ദനം മാഞ്ചി മുരാമാഞ്ചി മുത്തങ്ങാക്കിഴങ്ങ് ഷേലേയം നറുനീണ്ടിക്കിഴങ്ങ് പാൽവള്ളിക്കിഴങ്ങ് ഇവ ഓരോപലംവീതം പൊടിച്ചപൊടിയുംചേൎത്ത് കുടത്തിൻെറ വായ് മൂടിക്കെട്ടി വച്ചിരുന്ന് ഒരുമാസം കഴിഞ്ഞതിനുശേഷം

എടുത്തു അരിച്ചു യുക്തിപോലെ ഒരുമാത്ര നിശ്ചയിച്ചുസേവിക്ക ക. വിസപ്പം, മസൂരി, രോമാന്തിക, ശീതപിത്തം. വിസ്ഫോടം, വിഷമജ്വരം ഇവ ശമിക്കും.

൨൮. കുഷ്ഠത്തിനു ഖദിരാരിഷ്ടം.

ഖദിരസ്യ തുലാദ്ധം തു ദേവദാരു ച തൽസമം
വാകുചീ ദ്വാദശപലം ദാർവീസ്യാൽ പലവിംശതിം. ൩൭
ത്രിഫലാ വിംശതിപലാന്യഷ്ടദ്രോണേ ƒംഭസഃ പചേൽ
കഷായേ ദ്രോണശേഷേ ച പൂതേ ശീതേ വിനിക്ഷിപേൽ. ൩൮
തുലാദ്വയം മാക്ഷികസ്യ തുലൈകാശക്കരാ മതാ
ധാതക്യാ വിംശതിപലം കക്കോലം നാഗകേസരം. ൩൯
ജാതീഫലം ലവങ്ഗൈലാത്വക്പത്രാണി പൃഥക് പൃഥക്
പലോന്മിതാനി കൃഷ്ണായാ ദദ്യാൽ പലചതുഷ്ടയം ൪൦
ഘൃതഭാണ്ഡേ വിനിക്ഷിപ്യ മാസാദൂർദ്ധ്വം പിബേത്തതഃ
മഹാകുഷ്ഠാനി ഹൃദ്രോഗം പാണ്ഡുരോഗാർബ്ബുദം തഥാ ൪൧
ഗുല്മം ഗ്രന്ഥി ക്രിമീൻ കാസം തഥാ പ്ലീഹോദരം ജയേൽ
ഏഷ വൈ ഖദിരാരിഷ്ടഃ സർവ്വകുഷ്ഠനിവാരണഃ. ൧൦൦

കരിങ്ങാലിക്കാതൽ ൫൦ പലം ദേവതാരം ൫൦ പലം കാർകോകിലരി ൧൨ പലം മരമഞ്ഞൾതൊലി ൨൦ പലം ത്രിഫലത്തോട്ട് ൨൦ പലം എല്ലാംകൂടി ചതച്ച് എട്ടുദ്രോണം (൧൨൮ ഇടങ്ങഴി) ജലത്തിൽ പചിച്ചു ൧൬ ഇടങ്ങഴിയാക്കി അറിയതിനുശേഷം അരിച്ചു നെയ്യുതേച്ചു മയങ്ങിയ ഒരു കുടത്തിലാക്കി അതിൽ ൨ തുലാം (൨൦൦ തുടം) തേനും ൧൦൦ പലം പഞ്ചസാരയും ൨൦ പലം താതിരിപ്പൂവും തക്കോലം നാഗപ്പൂവ് ജാതിക്കാ കരയാമ്പൂവ് ഏലത്തരി ഇലവർങ്ങം പച്ചില ഇവ ഓരോന്നും പൊടിച്ചുപൊടി ഓരോപലവും ൪ പലം തിപ്പലിപ്പൊടിയും ചേത്ത് അടച്ചു കെട്ടി ഒരുമാസം വച്ചിരുന്നതിനുശേഷം എടുത്ത് അരിച്ച് അഗ്നിബലംപോലെ സേവിക്കുക. മഹാകുഷ്ഠങ്ങൾ ഹൃദ്രോഗം, പാണ്ഡുരോഗം, അർബ്ബുദം, ഗുല്മം, ഗ്രന്ഥി (മുഴ) ക്രിമി, ചുമ, പ്ലീഹോദരം ഇവ ശമിക്കും. വിശേഷിച്ച് ഈ ഖദിരാരിഷ്ടം ഏതുതരം കുഷ്ഠത്തിനും നല്ലതാണ്.

൨൯. അശ്ശസ്സിനു അഭയാരിഷ്ടം.

സലിലസ്യ വഹേ പക്ത്വാ പ്രസ്ഥാർദ്ധമഭയാത്വചാം
പ്രസ്ഥം ധാത്ര്യാ ദശപലം കപിത്ഥാനാം തതോƒദ്ധതഃ. ൧൦൧
വിശാലാം ലോധ്രമരിചകൃഷ്ണാവിഡംഗവാലുകം
ദ്വിപലാംശം പൃഥക് പാദശേഷേ പൂതേ ഗുളാത്തുലേ. ൧൦൨

ദത്വാ പ്രസ്ഥം ച ധാതക്യാഃ സ്ഥാപയേദ്ഘൃതഭാജനേ
പക്ഷാൽ സ ശീലിതോƒരിഷ്ടഃ കരോത്യഗ്നിം നിഹന്തി ച. ൧൦൩.
ഗുദജഗ്രഹണീപാണ്ഡുകുഷ്ഠോദരഗരജ്വരാൻ
ശ്വയഥുപ്ലീഹഹൃദ്രോഗഗുല്മക്ഷയവമീക്രിമീൻ. ൧൦൪
കടുക്കാത്തോട് ഇരുനാഴി (എട്ടുപലം) നെല്ലിക്കാത്തോട് ഇടങ്ങഴി (൧൬ പലം) വ്ളാങ്കായ് ൧൦ പലം കാട്ടുവെള്ളരിവേര് ൫ പലം പാച്ചോററിത്തൊലി, നല്ലമുളക, തിപ്പലി, കുവളത്തിൻവേര്, ഏലാവാലുകം ഇവ ഈരണ്ടുപലം, എല്ലാംകൂടി ൩൨ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു ൧൬ ഇടങ്ങഴിയാക്കി അരിച്ച് അതിൽ ഒരുതുലാം ശക്കരകലക്കി ഇടങ്ങഴി (൧൬പലം) താതിരിപ്പൂവും ഇട്ടു നെയ്യുതേച്ചു മയങ്ങിയ കുടത്തിലാക്കി അടച്ചുകെട്ടി വച്ചിരുന്നു ൧൫ ദിവസം കഴിഞ്ഞതിനുശേഷം എടുത്ത് അരിച്ച് ഉപയോഗിക്കുക. ഈ അഭയാരിഷ്ടം അഗ്നിബലത്തെ ഉണ്ടാക്കുന്നതും അശ്സ്സ്, ഗ്രഹണി, പാണ്ഡു, കുഷ്ഠം, മഹോദരം, കൈവിഷം, ജ്വരം, നീര്, പ്ലീഹ, ഹൃദ്രോഗം, ഗുല്മം, ക്ഷയം, ഛൎദ്ദി, കൃമി ഇവയെ നശിപ്പിക്കുന്നതും ആകുന്നു.

൨൩. അശ്സ്സിനു ദന്ത്യരിഷ്ടം.

ജലദ്രോണേ പചേദ്ദന്തീദശമൂലവരാഗ്നികാൻ
പലികാൻ പാദശേഷേ തു ക്ഷിപേദ്ഗുളതുലാംപരം
പൂവ്വവൽ സവ്വമസ്യസ്യാദനുലോമതരസ്തയം. ൧൦൫
നാഗദന്തിവേര്, ദശമൂലം, ത്രിഫലത്തോട്, കൊടുവേലിക്കിഴങ്ങ്, ഇവ ഓരോപലം ൬൪ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു ൧൬ ഇടങ്ങഴിയാക്കി അതിൽ ഒരു തുലാം (൧൦൦ പലം) ശക്കരകലക്കി ൧൬ പലം താതിരിപ്പൂവുമിട്ടു നെയ്യുതേച്ചു മയങ്ങിയ കുടത്തിലാക്കി അടച്ചുകെട്ടിവച്ചിരുന്നു ൧൫ ദിവസം കഴിഞ്ഞതിനുശേഷമെടുത്തു സേവിക്കുക; ഈ ദന്ത്യരിഷ്ടം മുൻപറഞ്ഞ അഭയാരിഷ്ടത്തിൻെറ സകല ഗുണങ്ങളേയും ചെയ്യുന്നതുകൂടാതെ വിശേഷാൽ വായുവിനു അനുലോമനവും ആകുന്നു.

൨൪. അശ്സ്സിനു ദുരാലഭാരിഷ്ടം.

പചേദ്ദുരാലഭാപ്രസ്ഥം ദ്രോണേƒപാം ദ്വിപലൈസ്സഹ
ദന്തിപാഠാഗ്നിവിജയാ വാശാമലകനാഗരൈഃ. ൧൦൬
തസ്മിൻ സിതാശതം ദദ്യാൽ പാദസ്ഥേƒന്യച്ച പൂവ്വവൽ
ലിംപേൽ കുംഭം തു ഫലിനീകൃഷ്ണാചവ്യാജ്യമാക്ഷികൈഃ.
കൊടിത്തുവവേര് ഇടങ്ങഴി ൧ (൧൬ പലം) നാഗദന്തിവേര്, പാടക്കിഴങ്ങ്, കൊടുവേലിക്കിഴങ്ങ്, കടുക്കാത്തോട് ആടലോടകത്തിൻവേര്, നെല്ലിക്കാത്തോട്, ചുക്ക് ഇവ ഈരണ്ടുപ

ലം എല്ലാംകൂടി ചതച്ചു ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ച് ൪ ഇടങ്ങഴിയാക്കി അതിൽ ൧൦൦ പലം പഞ്ചസാരചേർത്ത്, താഴൽപ്പൂവ്, തിപ്പലി,കാട്ടുമുളകിൻവേരു ഇവ അരച്ചു നെയ്യും തേനും ചേർത്തു പൂരട്ടിയ ഒരു കുടത്തിലാക്കിവച്ചിരുന്നു ൧൬ ദിവസംകഴിഞ്ഞു് എടുത്തു അരിച്ചു സേവിക്കുക.

## ൮൮. അശ്ശസ്സിനു വേറൊരു അഭയാരിഷ്ടം.

അഭയായാസ്തുലാമേകാം മൃദ്വീകാർദ്ധതുലാം തഥാ
വിഡംഗസ്യ ദശപലം മധൂകകുസുമസ്യ ച. ൧൦൮

ചതുർദ്രോണേ ജലേ പക്ത്വാ ചതുർഭാഗാവശേഷിതേ
ശീതീഭൂതേ രസേ തസ്മിൻ പൂതേ ഗുഡതുലാം ക്ഷിപേൽ. ൧൦൯

ശ്വദംഷ്ട്രാം ത്രിവൃതാം ധാന്യം ധാതകീമിന്ദ്രവാരുണീം
ചവ്യം മധുരികാം ശുണ്ഠീം ദന്തീം മോചരസം തഥാ. ൧൧൦

പലയുഗ്മമിതം സർവം പാത്രേ മഹതി മൃണ്മയേ
ക്ഷിപ്ത്വാ സംരുദ്ധ്യതൽപാത്രം മാസമാത്രം നിധാപയേൽ. ൧൧൧

തതോ ജാതരസം ജ്ഞാത്വാ പരിസ്രാവ്യ രസം നയേൽ
ബലം കോഷ്ഠം ച വഹ്നിംചവീക്ഷ്യ മാത്രാം പ്രയോജയേൽ.
അശ്ശാംസി നാശയേച്ഛീഘ്രംതഥാഷ്ടാവുദരാണി ച
വർച്ചോമൂത്രവിബന്ധാഖ്യം വഹ്നിം സന്ദീപയേൽ പരം. ൧൧൨

കടുക്കാത്തോട് പലം ൧൦൦. മുന്തിരിങ്ങാപ്പഴം പലം ൫൦. വിഴാലരി പലം ൧൦. ഇരിപ്പപ്പൂവ് പലം ൧൦. എല്ലാംകൂടി ൬൪ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു ൧൬ ഇടങ്ങഴിയാക്കി അരിച്ചു് തണുത്തതിനുശേഷം അതിൽ ഒരു തുലാം ശർക്കരകലക്കി, ഞെരിഞ്ഞിൽ ത്രികോല്പക്കൊന്ന കൊത്തമ്പാലരി താതിരിപ്പൂവ് കാട്ടുവെള്ളരിവേരു് കാട്ടുമുളകിൻവേരു കാട്ടുശതകുപ്പ ചുക്കു് നാഗദന്തിവേരു് ഇലവിൻപശ ഇവ ഈരണ്ടുപലം പൊടിച്ചിട്ടു് ഒരു വലിയ മൺകുടത്തിലാക്കി അടച്ചുകെട്ടി ഒരു മാസം വച്ചിരുന്നു രസമിറങ്ങിയതിനുശേഷം എടുത്തു ഊററി, ശരീരബലം കോഷ്ഠാവസ്ഥ അഗ്നിബലം ഇവയ്ക്കനുസരിച്ചുള്ള ഒരു മാത്ര നിശ്ചയിച്ചു സേവിക്കുക; അശ്ശസ്സ്, എട്ടുവിധം മഹോദരം, മലബന്ധം, മൂത്രത്തടവു് ഇവ ശമിക്കുകയും അഗ്നിക്കു ദീപനശക്തിയുണ്ടാവുകയും ചെയ്യും.

## ൮൯. വാതത്തിനു ബലാരിഷ്ടം.

ബലാശ്വഗന്ധയോർഗ്ഗ്രാഹ്യം പൃഥക്പലശതം ശുഭം
ചതുർദ്രോണേ ജലേ പക്ത്വാ ദ്രോണമേവാവശേഷയേൽ. ൧൧൩

ശീതേ തസ്മിൻ രസേ പൂതേ ക്ഷിപേദ്ഗുഡതുലാത്രയം
ധാതകീം ഷോഡശപലാം പയസ്യാം ദ്വിപലാംശികാം

പഞ്ചാങ്ഗുലപലദ്വന്ദ്വം രാസ്നാമേലാം പ്രസാരിണീം
ദേവപുഷ്പമുശീരഞ്ച ശ്വദംഷ്ട്റാം ച പലാംശികാൻ. ൨൩

മാസം ഭാണ്ഡേ സ്ഥിതസ്ത്വേഷ ബലാരിഷ്ടോ മഹാബല
ഹന്ത്യുഗ്രാൻ വാതജാൻ രോഗാൻ ബലപുഷ്ട്യഗ്നിവർദ്ധനഃ. ൨൪

൨൦൦ പലം കുറുന്തോട്ടിവേരും ൨൦൦ പലം അമുക്കുരവുംകൂടി ൩൨ ഇടങ്ങഴിവെള്ളത്തിൽ കഷായം വച്ചു് ൨൩ ഇടങ്ങഴിയാക്കി അറിയാൽ അരിച്ചു് അതിൽ ൩ തുലാം (൩൦൦ പലം) ശർക്കര ചേർക്കി താതിരിപ്പൂവു പലം ൨൩ അടപതിയൻകിഴങ്ങു പലം ൨ വെളുത്താവണക്കിൻവേരു് പലം ൨ അരത്ത ഏലത്തരി പ്രസാരണി കരയാമ്പൂവു് രാമച്ചം ഞെരിഞ്ഞിൽ ഇവ ഓരോപലം എല്ലാംകൂടിപൊടിച്ചിട്ടു് ഒരു കുടത്തിലാക്കി അടച്ചുകെട്ടി ഒരുമാസം വച്ചിരുന്നതിനുശേഷം എടുത്തു സേവിക്കുക; വളരെ ശക്തിയോടുകൂടിയ ഈ ബലാരിഷ്ടം അതിഭയങ്കരങ്ങളായ വാതരോഗങ്ങളെ നശിപ്പിക്കുകയും ബലം ശരീരപുഷ്ടി ജഠരാഗ്നി ഇവയെ വർദ്ധിപ്പിക്കുകയും ചെയ്യും.

൩൦. ഗുല്മത്തിനു് വൃശ്ചീവാദിഷ്ടം.

വൃശ്ചീവമൂരുബൂകം ച വർഷാഭൂർബൃഹതീദ്വയം
ചിത്രകം ച ജലദ്രോണേപചേൽപാദാവശേഷിതം. ൨൫

മാഗധീചിത്രകക്ഷൌദ്രലിപ്തേ കുംഭേ നിധാപയേൽ
മധുനഃ പ്രസ്ഥമാവാപ്യ പത്ഥ്യാ ചൂർണ്ണാർദ്ധസംയുതം. ൨൬

ത്രപക്ഷോഷിതം ദശാഹം തു ജീർണ്ണഭക്തഃ പിബേന്നരഃ
അരിഷ്ടോയം ജയേദ്ഗുല്മമവിപാകം സുദുസ്തരം. ൨൭

തമിഴാമവേരു് വെളുത്താവണക്കിൻവേരു് വെളുത്തതമിഴാമവേരു് ചെറുവഴുതിനവേരു് വെൺവഴുതിനവേരു് കൊടുവേലിക്കിഴങ്ങു് ഇവ എല്ലാംകൂടി സമമായി ൨൩ പലം എടുത്തു് ൨൩ ഇടങ്ങഴിവെള്ളത്തിൽ കഷായംവച്ചു് ൪ ഇടങ്ങഴിയാക്കി തിപ്പലി കൊടുവേലിക്കിഴങ്ങു് ഇവ അരച്ചുചേർത്തു തേൻ പുരട്ടിയ കുടത്തിലാക്കി അതിൽ ഇടങ്ങഴി തേനൊഴിച്ചു് ൯ പലം കടുക്കാത്തോടും പൊടിച്ചിട്ടു അടച്ചുകെട്ടി പത്തുദിവസം ഉമിക്കകത്തു വച്ചിരുന്നതിനുശേഷം എടുത്തു് ആഹാരം ദഹിച്ചുകഴിഞ്ഞതിനുശേഷം സേവിക്കുക; പാകംവരാത്തതും ഭേദമാകാൻ പ്രയാസമുള്ളതുമായ ഏതുതരം ഗുല്മവും ശമിക്കും.

൩൧. പ്രമേഹത്തിന ദേവദാവ്വരിഷ്ടം.

ദേവദാരു തുലാൎദ്ധം ച വാശായാഃ പലവിംശതിഃ
മഞ്ജിഷ്ഠേന്ദ്രയവാദന്തി തഗരം രജനീദ്വയം. ൧൦൧
രാസ്നാ ക്രിമിഘ്നം മുസ്തം ച ശിരീഷം ഖദിരാൎജ്ജനൌ
ഭാഗാൻ ദശപലാൻ ദദ്യാൽ യവാന്യാ വത്സകസ്യ ച. ൧൦൨
ഭാഗാനഷ്ടപലാനേതാനഷ്ടദ്രോണേഽംഭസഃ പചേൽ
ദ്രോണശേഷേ കഷായേ ച പൂതേ ശീതേ പ്രദാപയേൽ. ൧൦൩
ധാതക്യാഃ ഷോഡശപലം മാക്ഷികസ്യ തുലാത്രയം
വ്യോഷസ്യ ദ്വിപലം ദദ്യാൽ ത്രിജാതകചതുഷ്പലം. ൧൦൪
ചതുഷ്പലം പ്രിയങ്ഗോശ്ച ദ്വിപലം നാഗകേസരം
സൎവ്വാണ്യേതാനി സംചൂൎണ്ണ്യ ഘൃതഭാണ്ഡേ നിധാപയേൽ.
മാസാദൂൎദ്ധ്വം പിബേദേതം പ്രമേഹം ഹന്തി ദുസ്തരം
വാതരോഗഗ്രഹണ്യൎശോമൂത്രകൃച്ഛ്റാണി നാശയേൽ
ദേവദാവ്വാദിതോഽരിഷ്ടോ ദദ്രുകുഷ്ഠവിനാശനഃ. ൧൦൫

ദേവതാരം ൫൦ പലം അടലോടകത്തിൻവേരു് ൨൦ പലം മ ഞ്ചട്ടി കുടകപ്പാലയരി നാഗദന്തിവേരു തകരം മഞ്ഞൾ മരമഞ്ഞൾതൊലി അരത്ത വിഴാലരി മുത്തങ്ങാക്കിഴങ്ങു് നെന്മേനിവാകത്തൊലി കരിങ്ങാലിക്കാതൽ നീർമരുതിൻതൊലി ഇവ ഓരോന്നം ൧൦ പലംവീതം ജീരകം കുടകപ്പാലയരി ചന്ദനം അരുതു് കുടുകരോഹിണി കൊടുവേലിക്കിഴങ്ങു് ഇവ എട്ടുപലംവീതം എല്ലാംകൂടി ചതച്ചു് അഷ്ടദ്രോണം (൧൨൮ ഇടങ്ങഴി) ജലത്തിൽ പാകംചെയ്തു ൩൨ ഇടങ്ങഴിയാക്കി അറിയാൽ അരിച്ചു് അതിൽ ൩ തുലാം (൩൦൦ തുടം) തേൻചേൎത്തു ൧൬ പലം താതിരിപ്പൂവും ൨ പലം ചുക്കു് മുളകു് തിപ്പലിയും ൪ പലം ഏലം ഇലവൎങ്ഗം പച്ചില ഇവയും ൪ പലം ഞാഴൽപ്പൂവും ൨ പലം നാഗപ്പൂവും പൊടിച്ചിട്ടു് നെയ്യുതേച്ചു മയങ്ങിയ ഒരു കുടത്തിലാക്കിവച്ചിരുന്നു ഒരുമാസം കഴിഞ്ഞു് എടുത്തു് അരിച്ചു യുക്തിപോലെ ഒരു മാത്രനിശ്ചയിച്ചു സേവിക്കുക; അസാദ്ധ്യമായപ്രമേഹം, വാതരോഗം ഗ്രഹണി, അൎശസ്സു്, മൂത്രകൃച്ഛ്റം, ദദ്രുകുഷ്ഠം ഇവ ശമിക്കും.

൩൨. പ്രമേഹത്തിന ലോധ്രാസവം.

ലോധ്രമൂൎവ്വാശഠീവേല്ലഭാൎങ്ഗീനതനഖപ്ലവാൻ
കലിംഗകുഷ്ഠക്രമുകപ്രിയംഗ്വതിവിഷാഗ്നികാൻ. ൧൦൬
ദ്വേ വിശാലേ ചതുൎജ്ജാതം ഭൂനിംബം കടുരോഹിണീം
യവാനിം പൌഷ്കരം പാഠാം ഗ്രന്ഥിം ചവ്യം പലത്രയം.

കഷായംശമംബുകലശേ പാദശേഷേ ശൃതേ ഹിമേ
ദ്വൗപ്രസ്ഥൗമാക്ഷികാൽ ക്ഷിപ്ത്വാ രക്ഷേൽപക്ഷമുപേക്ഷയാ.
ലോധ്രാസവോയം മേഹാർശഃശ്വിത്രകുഷ്ഠാരുചിക്രിമീൻ
പാണ്ഡുതാം ഗ്രഹണീദോഷം സ്ഥൗലതാം ച നിയച്ഛതി. ൧൬

പാച്ചോററിത്തൊലി പെരുംകുരുമ്പവേരു് കച്ചോലം വിഴാലരി ചെറുതേക്ക തകരം നാഗണം കഴിമുത്തങ്ങ കുടകപ്പാലയരി കൊട്ടം കമുകിൻഫലം ഞാഴൽപ്പൂവു് അതിവിടയം കൊടുവേലിക്കിഴങ്ങു് കാട്ടുവെള്ളരിവേരു് പാൽവള്ളിക്കിഴങ്ങു് ഏലം ഇലവംഗം പച്ചില നാഗപ്പൂവു് പുത്തരിച്ചുണ്ടവേരു് കടുകരോഹിണി ജീരകം പുഷ്കരമൂലം പാടക്കിഴങ്ങു് കാട്ടുതിപ്പലിവേരു് കാട്ടുമുളകിൻവേരു് ത്രിഫല ഇവ മൂന്നുകഴഞ്ചുവീതം ചതച്ചിട്ടു് ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് ൪ ഇടങ്ങഴിയാക്കി തണുത്താൽ ൨ ഇടങ്ങഴിതേനും ചേൎത്തു് ഒരു കുടത്തിലാക്കി അടച്ചുകെട്ടിവച്ചിരുന്നു് ൧൫ ദിവസം കഴിഞ്ഞു് എടുത്തു അരിച്ചു് ഉപയോഗിക്കുക. ഈ ലോധ്രാസവം പ്രമേഹം അൎശസ്സു് ശ്വിത്രം (പാണ്ടു്) കുഷ്ഠം അരുചി ക്രമി പാണ്ഡുത ഗ്രഹണി സ്ഥൗലത ഇവയെ ശമിപ്പിക്കും.

൩൩. ശുക്ലമേഹം മുതലായതിനു ചന്ദനാസവം.

ചന്ദനം വാളകം മുസ്തം ഗംഭാരീം നീലമുൽപലം
പ്രിയംഗും പത്മകം ലോധ്രം മഞ്ജിഷ്ഠാം രക്തചന്ദനം. ൧൭
പാഠാം കിരാതതിക്തം ച ന്യഗ്രോധം പിപ്പലീം ശഠീം
പൎപ്പടം മധുകം രാസ്നാം പടോലം കാഞ്ചനാരകം. ൧൮
ആമ്രത്വചം മോചരസം പ്രത്യേകം പലമാത്രകം
ധാതകീം ഷോഡശപലാം ദ്രാക്ഷായാഃ പലവിംശതിം. ൧൯
ജലദ്രോണദ്വയേ ക്ഷിപ്ത്വാ ശൎക്കരായാസ്തുലാം തഥാ
ഗുഡസ്യാൎദ്ധതുലാം ചാപി മാസം ഭാണ്ഡേനിധാപയേൽ. ൨൦
ചന്ദനാസവഇത്യേഷ ശുക്ലമേഹനിഷൂദനഃ
ബലപുഷ്ടികരോ ഹൃദ്യോ വഹ്നിസന്ദീപനഃ പരം. ൨൧

വെൺചന്ദനം ഇരുവേലി മുത്തങ്ങ കുമിഴിൻവേരു് കരിംകൂവളക്കിഴങ്ങു് ഞാഴൽപ്പൂവു് പതുമുകം പാച്ചോററിത്തൊലി മഞ്ചട്ടി രക്തചന്ദനം പാടക്കിഴങ്ങു് പുത്തരിച്ചുണ്ടവേരു് പേരാലിൻതൊലി അരയാലിൻതൊലി കച്ചോലം പൎപ്പടകപ്പുല്ലു് ഇരട്ടിമധുരം അരത്ത പടവലം വലിയ മലയകത്തിത്തൊലി മാവിൻതൊലി ഇലവിൻപശ ഇവ ഓരോന്നും ഓരോപലം. താതിരിപ്പൂവു് ൧൬ പലം. ഇവ എല്ലാംകൂടി പൊടിച്ചു് ൩൨ ഇടങ്ങഴി വെള്ള

ത്തിൽഇട്ട ൨൦പലം മുന്തിരിങ്ങാപ്പഴവും ൧ തുലാം (൧൦൦ പലം) പഞ്ചസാരയും അരത്തുലാം (൫൦ പലം) ശക്കരയും ചേൎത്തു ഒരു കുടത്തിലാക്കി അടച്ചുകെട്ടി ൧ മാസംവച്ചിരുന്നതിനുശേഷം എടുത്തു അരിച്ചു് അഗ്നിബലംപോലെ സേവിക്കുക; ഈ ചന്ദനാസവം ശുക്ലമേഹത്തെ (ശുക്ലംപോക്കിനെ) നശിപ്പിക്കുന്നതും ബലത്തേയും ശരീരപുഷ്ടിയേയും ഉണ്ടാക്കുന്നതും ഹൃദയപ്രിയവും അഗ്നിയെ വൎദ്ധിപ്പിക്കുന്നതും ആകുന്നു.

൩൨. മൂൎച്ഛ മുതലായവയ്ക്കു് അശ്വഗന്ധാരിഷ്ടം.

തുലാൎദ്ധം ചാശ്വഗന്ധായാഃ മുസല്യാഃ പലവിംശതിം
മഞ്ജിഷ്ഠായാ ഹരീതക്യാ രജന്യോൎമ്മധുകസ്യ ച. ൧൩൩
രാസ്നാവിദാരീപാൎത്ഥാനാം മുസ്തകത്രിവൃതോരപി
ഭാഗാൻ ദശപലാൻ ദദ്യാദനന്താശ്യാമയോസ്തഥാ ൧൩൪
ചന്ദനദ്വിതയസ്യാപി വചായാശ്ചിത്രകസ്യച
ഭാഗാനഷ്ടപലാൻക്ഷുണ്ണാനഷ്ടദ്രോണേऽംഭസഃ പചേൽ. ൧൩൫
ദ്രോണശേഷേ കഷായേऽസ്മിൻ പൂതേ ശീതേ പ്രദാപയേൽ
ധാതക്യാഃ ഷോഡശപലം മാക്ഷികസ്യ തുലാദ്വയം. ൧൩൬
വ്യോഷസ്യദ്വിപലം ചാപി ത്രിജാതക ചതുഷ്പലം
ചതുഷ്പലം പ്രിയംഗോശ്ച ദ്വിപലം നാഗകേസരം. ൧൩൭
മാസാദൂൎദ്ധ്വം പിബേദേനം പലാൎദ്ധപരിമാണതഃ
മൂൎച്ഛാമപസ്മൃതിം ശോഷമുന്മാദമപിദാരുണം. ൧൩൮
കാൎശ്യമൎശാംസി മന്ദത്വമഗ്നേൎവ്വാതഭവാൻ ഗദാൻ
അശ്വഗന്ധാദ്യരിഷ്ടോയം പീതോ ഹന്യാദസംശയം. ൧൩൯

അമുക്കുരം പലം ൫൦, നിലപ്പനക്കിഴങ്ങു പലം ൨൦, മഞ്ചട്ടിപ്പൊടി കടുക്ക മഞ്ഞൾ മരമഞ്ഞൾത്തൊലി ഇരട്ടിമധുരം അരത്ത പാൽമുതക്കിൻകിഴങ്ങു് നീർമരുതിൻതൊലി മുത്തങ്ങാക്കിഴങ്ങു് ത്രികോല്പക്കൊന്ന ഇവ ഓരോന്നും ൧൦ പലം വീതം കൊടിത്തൂവവേരു് നറുനീണ്ടിക്കിഴങ്ങു് ഇവയും ൧൦ പലംവീതം, വെൺചന്ദനം രക്തചന്ദനം വയമ്പു് കൊടുവേലിക്കിഴങ്ങു് ഇവ എട്ടുപലംവീതം. എല്ലാംകൂടി ചതച്ചു് അഷ്ടദ്രോണം (൧൨൮ ഇടങ്ങഴി) ജലത്തിൽപാകംചെയ്തു ൩൨ഇടങ്ങഴിയാക്കി തണുത്താൽ അരിച്ചു് അതിൽ ൨ തുലാം (൨൦൦ തുടം) തേനും താതിരിപ്പൂവു പലം ൧൬ ചുക്കു മുളകു തിപ്പലി ഇവ ൨ പലംവീതം. ത്രിജാതകം (ഏലം ഇലവൎങ്ഗം പച്ചില) ൪ പലം, ഞാഴൽപൂവു ൪ പലം, നാഗപ്പൂവു ൨ പലം, ഇവ എല്ലാംകൂടി പൊടിച്ചുപൊടിയുംചേൎത്തു് ഒരു കുടത്തിലാക്കി അടച്ചുകെട്ടി വച്ചിരുന്നു ഒരു മാസം കഴി

ഞ്ഞതിനശേഷം എടുത്തരിച്ച് അരപ്പലം (അരത്തുടം) വീതം സേവിക്കുക; മോഹാലസ്യം, അപസ്മാരം, ശോഷം, ഭയങ്കരമായ ഭ്രാന്തു്, ശരീരകാൎശ്യം, അൎശസ്സ്, അഗ്നിമാന്ദ്യം, വാതരോഗം ഇവ ശമിക്കും.

൩൭. പ്രമേഹക്കുരുവിനു് ശാരിബാദ്യാസവം.

ശാരിബാം മുസ്തകം ലോധ്രം ന്യഗ്രോധം പിപ്പലീം ശഠീം
അനന്താം പത്മകം വാളം പാഠാം ധാത്രീം ഗുഡൂചികാം. ൧൭൩
ഉശീരം ചന്ദനദ്വന്ദ്വം യവാനീം കടുരോഹിണീം
പത്രമേലാദ്വയം കുഷ്ഠം സ്വൎണ്ണപത്രാം ഹരീതകീം. ൧൭൪
ഏഷാം ചതുഃപലാൻ ഭാഗാൻ സൂക്ഷ്മചൂൎണ്ണീകൃതാൻ ശുഭാൻ
ജലദ്രോണദ്വയേ ക്ഷിപ്ത്വാ ദദ്യാൽ ഗുഡതുലാത്രയം. ൧൭൫
പലാനി ദശ ധാതക്യാ ദ്രാക്ഷാം ഷഷ്ടിപലാം തഥാ
മാസം സംസ്ഥാപയേദ്ഭാണ്ഡേ സംവൃതേ മൃണ്മയേ ശുഭേ.
ശാരിബാദ്യാസവസ്യാസ്യ പാനാന്മേഹാശ്ച വിംശതിഃ
ശരാവികാദയഃ സൎവ്വാഃ പീഡകാസ്തൽകൃതാശ്ചയാഃ. ൧൭൬
ഉപദംശകരോഗശ്ച വാതരക്തം ഭഗന്ദരം
സൎവ്വ ഏതേ ശമം യാന്തി വ്യാധയോ നാത്ര സംശയഃ. ൧൭൭

നറുനീണ്ടിക്കിഴങ്ങു് മുത്തങ്ങാക്കിഴങ്ങു് പാച്ചോററിത്തൊലി പേരാലിൻതൊലി അരയാലിൻതൊലി കച്ചോലം കൊടിത്തൂവവേരു് പതുമുകം ഇരുവേലി പാടക്കിഴങ്ങ നെല്ലിക്ക അമൃതു് രാമച്ചം വെൺചന്ദനം രക്തചന്ദനം ജീരകം കടുകരോഹിണി പച്ചില ചിററേലം പേരേലം കൊട്ടം അടപതിയൻകിഴങ്ങു് കടുക്കാത്തോട്ടു് ഇവ ൪ പലംവീതം നല്ലവണ്ണം പൊടിച്ചു ൧൨ ഇടങ്ങഴി വെള്ളത്തിലിട്ടു് ൩ തുലാം (൩൦൦ പലം) ശൎക്കരചേൎത്തു് അതിൽ ൧൦ പലം താതിരിപ്പൂവും ൬൦ പലം മുന്തിരിങ്ങാപ്പഴവും ചേൎത്തു് ഒരു കുടത്തിലാക്കി അടച്ചുകെട്ടി ഒരുമാസം വച്ചിരുന്നതിനശേഷം എടുത്തു അഗ്നിബലംപോലെ സേവിക്കുക; ൨൦ വിധം പ്രമേഹം, ശരാവികാദികളായ സകല പ്രമേഹക്കുരുക്കൾ, ഉപദംശരോഗം, വാതരക്തം, ഭഗന്ദരം ഈ സകല വ്യാധികളും നിശ്ചയമായും ശമിക്കും.

൩൮. വിദ്രധി മുതലായവയ്ക്കു വിഡംഗാരിഷ്ടം.

വിഡംഗം ഗ്രന്ഥികം രാസ്നാം കുടജത്വക്ഫലാനി ച
പാഠൈലാവാലുകം ധാത്രീഭാഗാൻ പഞ്ചപലാൻ പൃഥക്. ൧൭൮
അഷ്ടദ്രോണേംഭസഃ പക്ത്വാ കുൎയ്യാദ്ദ്രോണാവശേഷിതം
പൂതേ ശീതേ ക്ഷിപേത്തത്ര ക്ഷൌദ്രം പലശതത്രയം. ൧൭൯

ധാതക്യാ വിംശതിപലം ത്രിജാതം ദ്വിപലം തഥാ
പ്രിയംഗുകാഞ്ചനാരാണാംസലോധ്രാണാം പലം പലം. ൱൫൧
വ്യോഷസ്യ ച പലാന്യഷ്ടൗ ചൂർണ്ണീകൃത്യ പ്രദാപയേൽ
ഘൃതഭാണ്ഡേ വിനിക്ഷിപ്യ മാസമേകം നിധാപയേൽ. ൱൫൨
തതഃ പിബദ്യഥാർഹന്തു ജയേദ്വിദ്രധിമുത്ഥിതാം
ഊരുസ്തംഭാശ്മരീമേഹാൻ പ്രത്യഷ്ഠീലാഭഗന്ദരം. ൱൫൩
ഗണ്ഡമാലാം ഹനുസ്തംഭം വിഡംഗാരിഷ്ടസംജ്ഞകഃ.

വിഴാലരി കാട്ടുതിപ്പലിവേരു് അരത്ത കുടകപ്പാലത്തൊലി കുടകപ്പാലയരി പാടക്കിഴങ്ങു് ഏലാവാലുകം നെല്ലിക്ക ഇവ ഓരോന്നും ൫ പലംവീതം അഷ്ടദ്രോണം (൱൨൪ ഇടങ്ങഴി) ജലത്തിൽ പാകം ചെയ്തു ൱൩ ഇടങ്ങഴിയാക്കി തണുത്താൽ അരിച്ചു അതിൽ ൩൦൦ പലം (൩൦൦ തുടം) തേനും, താതിരിപ്പൂവു പലം ൨൦, ത്രിജാതം (ഏലം ഇലവർങ്ഗം പച്ചില) ൨ പലം, ഞാഴൽപ്പൂവു് വലിയ മലയകത്തിത്തൊലി പാച്ചോററിത്തൊലി ഇവ ഓരോ പലം, വ്യോഷം (ചുക്കു മുളകു തിപ്പലി) ൮ പലം. ഇവ എല്ലാംകൂടി പൊടിച്ചപൊടിയും ഇട്ടു് നെയ്യു പുരട്ടി മയങ്ങിയ ഒരു കുടത്തിലാക്കിവച്ചിരുന്നു് ഒരു മാസം കഴിഞ്ഞാൽ എടുത്തു അരിച്ചു് യുക്തിപോലെ സേവിക്കുക; വിദ്രധി ഊരുസ്തംഭം അശ്മരി പ്രമേഹം പ്രത്യഷ്ഠീല ഭഗന്ദരം ഗണ്ഡമാല ഹനുസ്തംഭം ഇവ ശമിക്കും.

൩൭. അസൃഗ്ദരം മുതലായവയ്ക്കു് അശോകാരിഷ്ടം.

അശോകസ്യ തുലാമേകാം ചതുർദ്രോണേ ജലേ പചേൽ
പാദശേഷേ രസേ പൂതേ ശീതേ പലശതദ്വയം. ൱൫൪
ദദ്യാദ്ഗുഡസ്യ ധാതക്യാഃ പലഷോഡശികം മതം
അജാജീം മുസ്തകം ശുണ്ഠീം ദാർവ്വുൽപലഫലത്രികം. ൱൫൫
ആമ്രാസ്ഥി ജീരകം വാശാം ചന്ദനം ച വിനിക്ഷിപേൽ
ചൂർണ്ണയിത്വാ പലാംശേന തതോ ഭാണ്ഡേ നിധാപയേൽ.
മാസാദൂർദ്ധ്വം ച പീതൈ്വനമസൃഗ്ദരരുജാം ജയേൽ
ജ്വരം ച രക്തപിത്താർശോമന്ദാഗ്നിത്വമരോചകം. ൱൫൬
മേഹശോഥാരുചിഹരസ്ത്വശോകാരിഷ്ടസംജ്ഞകഃ.

ഒരു തുലാം (൱൦൦ പലം) അശോകത്തിൻതൊലി ചതച്ചു് ൱൨൮ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു ൱൩ ഇടങ്ങഴിയാക്കി അരിച്ചു് തണുത്താൽ അതിൽ ൨൦൦ പലം ശക്കരയും ൱൬ പലം താതിരിപ്പൂവും അയമോദകം മുത്തങ്ങാക്കിഴങ്ങു് ചുക്കു് മരമഞ്ഞൾത്തൊലി ചെങ്ങഴനീർക്കിഴങ്ങു് ത്രിഫല മാങ്ങയണ്ടിപ്പരിപ്പു് ജീരകം ആടലോടകത്തിൻവേരു് ചന്ദനം ഇവ ഓരോ പലം പൊ

ടിച്ച പൊടിയും ഇട്ട ഒരു കുടത്തിലാക്കി അടച്ചു കെട്ടിവച്ചിരുന്നു ഒരു മാസം കഴിഞ്ഞു് എടുത്തു സേവിക്കുക, അസൃഗ്ദരം ജ്വരം രക്തപിത്തം അൎശസ്സ് അഗ്നിമാന്ദ്യം അരുചി പ്രമേഹം നീരു് ഇവ ശമിക്കും.

൩൪. പ്രദരത്തിനു പത്രാങ്ഗാസവം.

പത്രാങ്ഗഃ ഖദിരം വാശാ ശാല്മലീകുസുമം ബലാ
ഭല്ലാതകം ശാരിബേ ദ്വേ ജപാകുസുമമസ്ഫുടം ... ഫലത്രയം
ആമ്രാസ്ഥി ദാൎവ്വീ ഭൂനിംബമാഫേനഫലജീരകം
ലൗഹം രസാഞ്ജനം വില്വം കേശരാജം തഥാ ൧൩൯
കുങ്കുമം ദേവകുസുമം പ്രത്യേകം പലസമ്മിതം
സൎവ്വം സംചൂൎണ്ണിതം കൃത്വാ ദ്രാക്ഷായാഃ പലവിംശതിം. ൧൪൦
ധാതകീം ഷോഡശപലാം ജലദ്രോണദ്വയേ ക്ഷിപേൽ
ശൎക്കരായാസ്തുലാം ദത്വാ ക്ഷൗദ്രസ്യാൎദ്ധതുലാം തഥാ. ൧൪൧
ഏകീകൃത്യ ക്ഷിപേദ്ഭാണ്ഡേ നിദധ്യാന്മാസമാത്രകം
ഹന്ത്യുഗ്രം പ്രദരം ശ്വേതമരുണം ച സവേദനം. ൧൪൨
ജ്വരം പാണ്ഡും തഥാ ശോഫം മന്ദാഗ്നിത്വമരോചകം.

രക്തചന്ദനം കരിങ്ങാലിക്കാതൽ ആടലോടകത്തിൻവേരു് ഇലവിൻപൂവു് കുറുന്തോട്ടിവേരു് ചേൎക്കുരു നറുനീണ്ടിക്കിഴങ്ങു് ചാൽവള്ളിക്കിഴങ്ങു് വിടരാത്തചെമ്പരത്തിപ്പൂവു് മാങ്ങായണ്ടിപ്പരിപ്പു് മരമഞ്ഞൾത്തൊലി പുത്തരിച്ചുണ്ടവേരു് ആഫേന (കറുപ്പു) വൃക്ഷത്തിന്റെ കായ് ജീരകം ഇരിമ്പിൻകിട്ടം രസാഞ്ജനം കൂവളത്തിന്റെകായുടെ മജ്ജ കയ്യോന്നി ഇലവൎങ്ഗത്തൊലി കുങ്കുമപ്പൂവു് നാഗപ്പൂവു് ഇവ ഓരോന്നും ഓരോ പലം എല്ലാം കൂടി പൊടിച്ചപൊടിയും ൨൦ പലം മുന്തിരിങ്ങാപ്പഴവും ൧൬ പലം താതിരിപ്പൂവും കൂടി ൩൨ ഇടങ്ങഴി വെള്ളത്തിലിട്ടു് അതിൽ ഒരു തുലാം പഞ്ചസാരയും ൫൦ പലം (൨൫ തുടം) തേനും ചേൎത്തു് യോജിപ്പിച്ചു ഒരു കുടത്തിലാക്കി അടച്ചുകെട്ടി വച്ചിരുന്നു് ഒരു മാസം കഴിഞ്ഞു എടുത്തു് ഉപയോഗിക്കുക. ഭയങ്കരമായും വെളുത്തനിറത്തിലും ചുവന്ന നിറത്തിലും സ്രവിക്കുന്നതും വേദനയോടുകൂടിയതുമായ പ്രദരം ജ്വരം പാണ്ഡു ശോഫം അഗ്നിമാന്ദ്യം അരുചി ഇവ ശമിക്കും.

൩൫. സ്ത്രീരോഗത്തിനു ലക്ഷ്മണാരിഷ്ടം.

ലക്ഷ്മണായാഃ പലശതം ചതുൎദ്രോണജലേ പചേൽ
പാദശേഷേ കഷായേऽസ്മിൻ ക്ഷിപേദ്ഗുഡതുലാദ്വയം.
ധാതകീം ഷോഡശപലാം മുസ്തകം മധുകം ബലാം
ഫലത്രയം നിശാദ്വന്ദ്വം ജീരകം ചന്ദനദ്വയം. ൧൪൩

അജമോദാം യവാനീം ച വിലപം ച പലമാനതഃ
മാസാദൂൎദ്ധ്വം തു സിദ്ധോऽയമരിഷ്ടഃ സ്ത്രീഗദാപഹഃ. ൧൩൨

൧൦൦ പലം തിരുതാളി ൬൪ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ച് ൧൬ ഇടങ്ങഴിയാക്കി അരിച്ച് അതിൽ ൨ തുലാം (൨൦൦ പലം) ശക്കര കലക്കി ൧൬ പലം താതിരിപ്പൂവും മുത്തങ്ങ ഇരട്ടിമധുരം കുറുന്തോട്ടിവേര് ത്രിഫല മഞ്ഞൾ മരമഞ്ഞൾത്തൊലി ജീരകം ചന്ദനംരണ്ടും (വെൺചന്ദനവും രക്തചന്ദനവും) അയമോദകം കുറാശാണി കൂവളത്തിൻകായുടെ മജ്ജ ഇവ ഓരോ പലവും പൊടിച്ചിട്ട ഒരു കുടത്തിലാക്കി അടച്ചു കെട്ടിവച്ചിരുന്ന് ഒരുമാസം കഴിഞ്ഞു എടുത്തു സേവിക്കുക, ഈ ലക്ഷ്മണാരിഷ്ടം സ്ത്രീകൾക്കുണ്ടാകുന്ന സകല രോഗങ്ങളേയും ശമിപ്പിക്കും.

### ൪൦. സൂതികാരോഗത്തിന്ന ജീരകാരിഷ്ടം.

ജീരകസ്യ തുലാദ്ധ്വന്ദ്വം ചതുൎദ്രോണജലേ പചേൽ
ദ്രോണശേഷേ ക്ഷിപേത്തത്ര തുലാത്രയമിതം ഗുഡം. ൧൩൩
ധാതകീം ഷോഡശപലാം ശുണ്ഠീം ച ദ്വിപലോന്മിതാം
ജാതീഫലം മുസ്തകം ച ചതുൎജ്ജാതം യവാനികാം. ൧൩൪
കക്കോലം ദേവപുഷ്പം ച പലമാനേന നിക്ഷിപേൽ
മാസംസംസ്ഥാപയേദ് ഭാണ്ഡേ മൃത്തികാപരിനിൎമ്മിതേ. ൧൩൫
തതഃ കല്ക്കാൻ വിനിൎഹൃത്യ പായയേൽ കൎഷമാത്രയാ
അരിഷ്ടോ ജീരകാദ്യോയം നിഹന്യാൽ സൂതികാമയാൻ
ഗ്രഹണീമതിസാരം ച തഥാ വഹ്നേശ്ച വൈകൃതം. ൧൩൬

൨ തുലാം (൨൦൦ പലം) ജീരകം ൬൪ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ച് ൧൬ ഇടങ്ങഴിയാക്കി അതിൽ ൩ തുലാം (൩൦൦ പലം) ശക്കരകലക്കി ൧൬ പലം താതിരിപ്പൂവും ൨ പലം ചുക്കും ജാതിക്ക മുത്തങ്ങ ചതുൎജ്ജാതം (ഏലം ഇലവൎങ്ഗം പച്ചില നാഗപ്പൂവ്) കുറാശാണി തക്കോലം കരയാമ്പൂവ് ഇവ ഓരോ പലവും പൊടിച്ചിട്ട് ഒരു മൺകുടത്തിലാക്കി അടച്ചു കെട്ടിവച്ചിരുന്ന് ഒരു മാസം കഴിഞ്ഞെടുത്ത് അരിച്ച് ൩ കഴഞ്ച് (കാൽതുടം) വീതം സേവിക്കുക; ഈ ജീരകാരിഷ്ടം പ്രസവിച്ച സ്ത്രീകൾക്കുണ്ടാകുന്ന സകല രോഗങ്ങളെയും ഗ്രഹണി അതിസാരം ജഠരാഗ്നിയുടെ വികൃതി ഇവയേയും ശമിപ്പിക്കും.

### ൪൧. ബാലരോഗത്തിന്ന് അരവിന്ദാസവം.

അരവിന്ദമുശീരം ച കാശ്മീരം നീലമുല്പലം
മഞ്ജിഷ്ഠൈലാബലാമാംസീരംബുദം ശാരിബാം ശിവാം. ൧൩൭

## ൯. അശ്സ്സിന താംബൂലാസവം.

ജ്ജുലിപ്തം നന്ദ കൃത്വാ ഭാണ്ഡകമദ്ധ്യപ്രവേശിതം ഭ്രമൌ
ത്തരുണഹരിതജംബൂപത്രകച്ഛാദേന സംശ്രുദ്ധം. ൩൧൧

ശ്രുദ്ധേ ച ശക്കരാഭിരഗരും ദദ്യാൽ സുഗന്ധതരം
വാസാത്ഥം ധാതക്യാഃ പലാനി സപ്ത ദേയാനി.

പൂഗീഫലാനി ഖദിരം ദശപലികാനി ദാപയേത്തത്ര
താംബൂലീപത്രശതൈർദശഭിഃ ക്ഷുണ്ണൈശ്ച പഞ്ചഭിശ്ചാന്യൈഃ

പലശതമേകം മധുനഃ ശതം ച സാദ്ധം തു വാരിണോദേയം
കങ്കോലകകൃഷ്ണാനാം പ്രത്യേകം ദ്വേ പലേ ച സ്യുഃ ൩൧൨

ത്രിഫലാജാതിഫലൈലാലവങ്ഗകുസുമാനി ചൈകപലികാനി
ദത്വാ ഽപലോഢ്യമേതത്ത്രീണി ദിനാനിപാണിനാ പാത്രേ

സ ഭവേദ്യദാ സശബ്ദസ്തതോ ഗുഡശതപലാനിത്രീണിദേയാനി
പ്രവിലീനമഗ്നിയോഗാത്തം തു ജലദ്രോണസംയുക്തം. ൩൧൩

പക്ഷദ്വയേന പേയോ രസനാക്ഷിമനോഹരഃ സുരഭിഗന്ധഃ
താംബൂലാസവ ഏഷ രസായനാനാം ഭവേദഗ്ര്യഃ. ൩൧൪

പ്രീണയതി ഹന്തി ഗുദജാൻ സർവാംശ്ച കഫോദ്ഭവാംസ്തഥാ-
രോഗാൻ

ബലവർണ്ണശുക്രജനനോ ഹൃപയോഗാദശ്മരീം ഹന്യാൽ. ൩൧൫
സംവത്സരമുപയുക്തഃ സ്ഥിരവയസം മാനവം കുരുതേ.

ഒരു പുതിയ കുടമെടുത്ത് അതിനകത്തു കോലരക്കിൻചാറു പുരട്ടി ഭൂമിയിൽ പകുതി കുഴിച്ചുവച്ച് അതിൽ അധികം മൂത്തതും ഇളയതുമല്ലാത്തതും പച്ചനിറത്തിലുള്ളതും ആയ ഞാവലിലയുടെ കഷായമൊഴിച്ചു കഴുകി ചരൽ ഇട്ടു ശുദ്ധമാക്കി അകിലു പൊടിച്ചിട്ടു വാസന വരുത്തിയതിനുശേഷം, ൭ പലം താതിരിപ്പൂവും പത്തുപലം കമുകിൻെറ മദ്ധ്യഫലവും പത്തുപലം കരിങ്ങാലിക്കാതലും പൊടിച്ച പൊടിയും ചെറുതായി നുറുക്കിയ ൧൫൦ കണ്ണിവെററിലയും ഇട്ട് ൧൫൦ തുടം തേനും ൧൫൦ തുടം വെള്ളവും ഒഴിച്ചു തക്കോലം തിപ്പലി ഇവ ൨ പലം വീതവും ത്രിഫലത്തോട് ജാതിക്ക ഏലത്തരി കരയാമ്പൂവ് ഇവ ഓരോ പലവും പൊടിച്ചിട്ടു മൂന്നുദിവസം കൈകൊണ്ടു മർദ്ദിച്ചുവച്ചിരുന്ന് അതിൽനിന്നും തിളച്ചു ശബ്ദം പുറപ്പെട്ടപ്പോൾ ൩൦൦ പലം ശക്കര ൧൫൦ ഇടങ്ങഴി വെള്ളത്തിലിട്ടു അഗ്നിയിൽവച്ചുരുക്കി അറിയാൽ

കഴിച്ചുടച്ചുകെട്ടി ഒരുമാസം കഴിഞ്ഞു് എടുക്കുക; ഈ താംബൂലാസവം നാക്കിനും കണ്ണിനും മനസ്സിനും ഹിതവും നല്ല മണമുള്ളതും രസായനങ്ങളിൽവച്ചു ശ്രേഷ്ഠവും ഇന്ദ്രിയങ്ങൾക്കു തൃപ്തികരവും ആകുന്നു. ഈ ആസവം സേവിച്ചാൽ അൎശസ്സു്, സകല കഫരോഗം, അശ്മരി ഇവ ശമിക്കുകയും ബലം, നിറം, ശുക്ലം ഇവ വൎദ്ധിക്കുകയും ചെയ്യും.

൧൨. അപസ്മാരത്തിനു പഞ്ചമൂത്രാസവം.

അജാഗോമഹിഷീണാം ച ചതുഷ്പലം ഖരോഷ്ട്രയോഃ
മൂത്രം സംഗൃഹ്യ കുംഭേ ച ദത്വാ ചൂൎണ്ണം പ്രദാപയേൽ. ൩൫൨
വചായാ വാതകുംഭസ്യ ലശുനസ്യൈലയാ സഹ
പ്രത്യേകം തു ലവംഗസ്യ പലാൎദ്ധം കൃമിനാശനഃ ൩൫൩
വ്യോഷസ്യാപി പലം സാൎദ്ധമഭയൈകപലാ മതാ
ചുല്യഗ്രേ വാസരാൻ സപ്ത നിക്ഷിപ്യാശു സമുദ്ധരേൽ. ൩൫൪
പ്ലീഹോദരഹരം ദിവ്യം മൂഢവാതകഫാപഹം
അശീതിവാതശമനം പഞ്ചമൂത്രാസവം വിദുഃ. ൩൫൫

ആടു് പശു എരുമ കഴുത ഒട്ടകം ഇവയുടെ മൂത്രം ഓരോന്നുടംഎടുത്തു് ഒരു കുടത്തിലാക്കി അതിൽ വയമ്പു് വാതകുംഭം വെളുത്തുള്ളി ഏലത്തരി കരയാമ്പൂവു് ഇവ അരപ്പലംവീതം കൃമിശത്രു ചുക്കു മുളകു തിപ്പലി ഇവ ഒന്നരപ്പലംവീതം കടുക്കാത്തോടു ഒരു പലം ഇവ പൊടിച്ചിട്ടു ൭-ദിവസം ഉമിത്തീയുള്ള അടുപ്പിൽ വച്ചിരുന്നു് എടുത്തുപയോഗിക്കുക; ഈ പഞ്ചമൂത്രാസവം ദിവ്യവും, പ്ലീഹോദരം, മൂഢവാതം, കഫം, ൮൦-വിധമുള്ള വാതം ഇവയെ ശമിപ്പിക്കുന്നതും ആകുന്നു.

൧൩. ധാതുക്ഷയത്തിനു് ഹരീതക്യാസവം.

പ്രസ്ഥാൎദ്ധം തു ഹരീതക്യാഃ ധാത്രീപ്രസ്ഥദ്വയം തഥാ
ദശമൂലശതാൎദ്ധം ച പൌഷ്കരം ച തദൎദ്ധകം ൩൫൬
തത്തുല്യം ചിത്രകം ദദ്യാച്ചിത്രകാൎദ്ധാ ദുരാലഭാ
ഗുഡൂച്യാ വിംശതിപലം വിശാലാപലപഞ്ചകം. ൩൫൭
ഖദിരസ്യ പലാന്യഷ്ടൌ തദൎദ്ധം ബീജപൂരകം
മഞ്ജിഷ്ഠാ മധുകം കുഷ്ഠം കപിത്ഥം ദേവദാരുകം ൩൫൮
വിഡംഗം ചവികാം ലോധ്രം ഭാൎങ്ഗീസ്യാദേലവാലുകം
സംവൎത്തകം കണാം ചൈവ ക്രമുകം ശഠിസുപ്രഭം. ൩൫൯
പ്രിയംഗുശാരിബാമാംസീനാഗകേസരരേണുകം
ത്രിവൃതാം രജനീം രാസ്നാം മേഷശൃംഗീം പുനൎന്നവാം. ൩൬൦

ശതാഹ്വം രോഹിണീം ദന്തീം പലാംശാം കഥായേജ്ജലേ
ചതുർഭാഗാവശേഷേ തു ദ്രാക്ഷാം ഷഷ്ടിപലാം ക്ഷിപേൽ.൩൩൧
ത്രിംശൽപലാനിധാതക്യാ ഗുഡാച്ഛുദ്ധാച്ഛതുശ്ശതം
ദ്വാത്രിംശൽപലികം ക്ഷൌദ്രം സർവ്വമേകത്ര കാരയേൽ. ൩൩൨
ഭാണ്ഡേ പുരാണേ സുസ്നിഗ്ദ്ധേ മാംസീമരിചധൂപിതേ.
ധൂപിതേ ച പുനർദദ്യാൽ പിപ്പലീനാം പലദ്വയം. ൩൩൩
ജാതീഫലം ലവംഗം ച ത്വഗേലാപത്രകേസരാൻ
കർഷമാത്രാം ച നേപാളീം ദത്വാ പക്ഷം നിധാപയേൽ.൩൩൪
കതകഫലചൂർണ്ണേപി ക്ഷിപ്തേ നിർമ്മലതാഭവേൽ
പക്ഷാദൂർദ്ധ്വം പിബേദ്യസ്തു മാത്രയാ ച യഥാബലം. ൩൩൫
ധാതുക്ഷയം ജയേൽ പീതഃ കാസം പഞ്ചവിധം തഥാ
അർശാംസി ഷട്പ്രകാരാണി തഥാഷ്ടാവുദരാണിച. ൩൩൬
പ്രമേഹം ച മഹാവ്യാധിമരുചിം പാണ്ഡുതാംതഥാ
സർവ്വാൻ വാതാൻ തഥാ പ്ലാമം ശ്വാസം ഛർദ്ദിം തഥൈവ ച.
അഷ്ടാദശൈവ കുഷ്ഠാനി ശോഷം ശൂലം ഭഗന്ദരം
ശർക്കരാം മൂത്രകൃച്ഛ്റം ച ഹൃദ്രോഗം ച വിനാശയേൽ. ൩൩൭
കൃശാനാം ച മഹാപുഷ്ടിം കുരുതേ ച മഹാബലം
മഹാവേഗോ മഹാ തേജോ മഹാവീര്യബലോദ്ധതഃ ൩൩൮
കാമപുഷ്ടിം കരോത്യേഷ വന്ധ്യാനാം പുത്രദോ ഭവേൽ.

കടുക്കാത്തോട്ട്ഇരുനാഴി (൮ പലം)നെല്ലിക്കാത്തോട്ട ൨ ഇടങ്ങഴി (൩൨ പലം) ദശമൂലം ൧൦ പലം (ഓരോന്നും ൧ പലം വീതം) പുഷ്കരമൂലം ൨൪ പലം, കൊടുവേലിക്കിഴങ്ങ് ൨൧ പലം കൊടിത്തുവവേര ൧൬ പലം, അമൃത ൨൦ പലം, കാട്ടുവള്ളരി വേര ൭ പലം, കരിങ്ങാലിക്കാതൽ ൮ പലം, വേങ്ങക്കാതൽ ൭ പലം, മഞ്ചട്ടി ഇരട്ടിമധുരം കൊട്ടം വ്ളാങ്കായ് ദേവതാരം വിഴാലരി കാട്ടുമുളകിൻവേര പാച്ചോററിത്തൊലി ചെറുതേക്കിൻ വേര ഏലാവാലുകം താന്നിക്കാ തിപ്പലി കമുകിന്റെ മദ്ധ്യഫലം കച്ചോലം പത്മകം ഞാഴൽപ്പൂവ് മാഞ്ചി നറുനീണ്ടിക്കിഴങ്ങ് നാഗപ്പൂവ് അരേണുകം ത്രികോല്പക്കൊന്ന മഞ്ഞൾ അരത്ത അട്ടകൊട്ടപ്പാല തമിഴാമവേര ശതകുപ്പ കടുകരോഹിണി നാഗദന്തി വേര ഇവ ഓരോ പലം. എല്ലാംകൂടി ചതച്ച് കഷായംവച്ച് നാലൊന്നാക്കി അതിൽ ൩൦ പലം മുന്തിരിങ്ങാപ്പഴവും ൨൦ പലം താതിരിപ്പൂവും ൪൦൦ പലം ശക്കരയും ൩൨ പലം(൩൨ തു:ം) തേനും കഴിച്ച് ഒന്നിച്ച് ചേർത്ത് നെയ്യുതേച്ച് മയങ്ങിയതും മാഞ്ചിയും നല്ലമുളകും ഇട്ട് പുകച്ചതുമായ ഒരു കുടത്തിലാക്കി, തിപ്പലി ൨ പല

വും ജാതിക്ക കരയാമ്പൂവ് ഇലവർങ്ങത്തൊലി ഏലത്തരി പച്ചില നാഗപ്പൂവ് ഇവ ൩ കഴഞ്ചു വീതവും പൊടിച്ചിട്ട് ൩. കഴഞ്ചു കസ്തൂരിയുംചേൎത്തു അടച്ചുകെട്ടി ൧൫ ദിവസം വച്ചിരുന്നതിനു ശേഷം എടുത്തു തേററാമ്പരൽ ഇട്ടുതെളിച്ചു ബലമനുസരിച്ചു സേവിക്കുക; ധാതുക്ഷയം, പഞ്ചകാസം അറുവിധം അർശസ്സ്, എട്ടുതരം മഹോദരം, പ്രമേഹം അരുചി, പാണ്ഡുത്വം, സകല വാതരോഗം അമദോഷം, വായുമുട്ടൽ, ഛർദ്ദി, പതിനെട്ടുവിധമുള്ള കുഷ്ഠം, കാർശ്യം ശൂലം, ഭഗന്ദരം, കല്ലടപ്പ് മൂത്രകൃഛ്റം, അശ്മരി ഇവ ശമിക്കും. ചടച്ചവക്ക്ബലവും ശരീരപുഷ്ടിയും ഉണ്ടാവുകയും ചെയ്യും. ഈ ഹരീതക്യാസവം വളരെ തേജസ്സും വീൎയ്യവും ബലവും ഉണ്ടാക്കുന്നതും കാമപുഷ്ടിയെ ചെയ്യുന്നതും പ്രസവിക്കാത്ത സ്ത്രീകൾക്ക് സന്താനത്തെ പ്രദാനംചെയ്യുന്നതും ആകുന്നു.

## ൧൭. ഖർജ്ജൂരാസവം.

ഖർജ്ജൂരമുസ്താമലകീനികുംഭ-
ദ്രാക്ഷാഭയാപൂഗഫലാനിപാഠാ
ഭാർങ്ഗീശടീകുഷ്ഠജലാജമോദം
മൂലം കണായാഃ സ പലം കഷംവൈ ൩൧൦

പുനൎന്നവാ കായഫലം പ്രിയംഗുഃ
കർച്ചൂരകം കൃഷ്ണമജാജിവിശ്വേ
ത്രിവൃച്ഛിവാച്ഛീലധമാസകം ച
ലജ്ജാലുരോഹീതകലിജ്ജമൂലം. ൩൧൧

അമൂനി സർവ്വാണി മഹൌഷധാനി
ചതുരാരി ചതുരാരി പലാനിചൈവ
മാംസീ ചതുർജ്ജാതകണാലവംഗം
ജാതീഫലം ചന്ദനലോഹചൂർണ്ണം. ൩൧൨

പ്രമാണതോ ദ്വിദ്വിപലാന്യമൂനി
സുധാതകീപുഷ്പപലാനി സപ്ത
ഗുഡസ്യ സപ്തത്രിഗുണാനി ദദ്യാ-
ന്മാനാനി സംചൂർണ്യതതഃ സമസ്തം. ൩൧൩

ഘൃതസ്യ ഭാണ്ഡേ വിപുലേ നിവേശ്യ
ദശോത്തരം പ്രസ്ഥശതം ജലസ്യ
ക്ഷിപ്ത്വാ ക്ഷിപേൽപഞ്ചദിനാനി ഭൂമൌ
നിഷ്പന്നകല്പം ഹൃദയേ വിചാര്യ. ൩൧൪



ഷഷ്ഠേ ദിനേ തച്ച സുയോജനീയം
താമ്രസ്യ യന്ത്രദ്വയമദ്ധ്യഭാഗേ
ശതത്രയം നാഗബലാദളാനാം
സഹസ്രയുഗ്മം ശതപത്രകാണാം ൩൯

പ്രക്ഷാള്യ ദേയം വിധിനാഥ സന്ധിം
വിമൃദ്യ ചൂല്യാം വിനിവേശ്യ യന്ത്രം
നിഷ്ഠാസയേദക്കമതോയധാവ-
ദ്രതാജലം ചോപരിയന്ത്രകസ്യ ൩൰

ബലാബലം രോഗനിപീഡിതാനാം
വിമൃശ്യ ദേയഃ പലകപ്രമാണഃ
ഖർജ്ജുരസംജ്ഞാഃ പ്രിയ ആസവോയം
വിഷൂചികായക്ഷ്മഭയം നിഹന്തി ൩൧

ഹൃദ്രോഗകാസശ്വിഷമജ്വരശോഫതഷ-
ശ്വാസപ്രമേഹബലസംക്ഷയപാണ്ഡുരോഗാൻ
ഹിദ്ധ്മാശ്ച നാശയതി സർവ്വശിരോവികാരാൻ
രുച്യഗ്നിവർദ്ധനബലപ്രദവൃഷ്യ ഏഷഃ. ൩൨

ഈന്തപ്പഴം മുന്തങ്ങ നെല്ലിക്ക നാല്പോല്പക്കൊന്ന മുന്തിരിങ്ങാപ്പഴം കടുക്കാത്തോട് കമുകിൻഫലം പാടക്കിഴങ്ങ് ചെറുതേക്ക് കച്ചോലം കൊട്ടം ഇരുവേലി അയമോദകം കാട്ടുതിപ്പലിവേര ഞെരിഞ്ഞിൽ തമിഴാമവേര കായഫലം ഞാഴൽപൂവ് മഞ്ഞൾ കരിഞ്ജീരകം അശാളി അടയ്ക്കാമണിയൻ ത്രികോല്പക്കൊന്ന കീഴാനെല്ലി തൊട്ടാവാടി ചെമ്മരത്തിൻതൊലി പുങ്കിൻവേര് ഇവ നാലുപലം വീതം മാഞ്ചി ചതുജ്ജാതം (ഏലം ഇലവർങ്ങം പച്ചില നാഗപ്പൂവ്) തിപ്പലി കരയാമ്പൂവ് ജാതിക്ക ചന്ദനം ഇരുമ്പിൻപൊടി ഇവ രണ്ടുപലംവീതം, താതിരിപ്പൂവു പലം ൭, ഇവയെല്ലാംകൂടി പൊടിച്ച് ൨൫ പലം ശർക്കരയുംചേർത്ത് ഒരു വലിയ നെയ്ക്കുടത്തിലാക്കി ൫൦൪ ഇടങ്ങഴി വെള്ളമൊഴിച്ച് അടച്ചുകെട്ടി ൫ ദിവസം ഭൂമിയിൽ കുഴിച്ചിടുക, ആറാംദിവസം എടുത്ത് ചെമ്പുകൊണ്ടുള്ള രണ്ടു യന്ത്രത്തിന്റെ നടുക്കവച്ചു ൩൦൦ ആനക്കുറുന്തോട്ടി ചതച്ചതും ൨൦൦ താമരപ്പൂവും ഇട്ട പാത്രത്തിന്റെ വായടച്ചു ശീലമൺചെയ്ത് അടുപ്പേൽവച്ചു അതിന്റെ അക്കമെടുക്കുക; അക്കമെടുക്കുന്ന സമയംയന്ത്രത്തിന്റെ മുകളിൽ വെള്ളമൊഴിച്ചുകൊണ്ടിരിക്കുകയും വേണം. ഇപ്രകാരം എടുക്കുന്ന അക്കം രോഗിയുടെ ശരീരസ്ഥിതിനോക്കി ഒരു പലമോ അതിൽകുറച്ചോ കൊടുക്കുക; എന്നാൽ വിഷൂചിക, രാജയക്ഷ്മാവ്, ഹൃദ്രോഗം,

ചുമ, വിഷമജ്വരം, ശോഫം, തണ്ണീർദ്ദാഹം, വായുമുട്ടൽ, പ്രമേഹം, ബലക്ഷയം, പാണ്ഡുരോഗം, ഇക്കിൾ, തലയ്ക്കുണ്ടാകുന്ന സകല രോഗം ഇവ ശമിക്കും. രുചിയും അഗ്നിബലവും വർദ്ധിക്കുകയും ശുക്ലവൃദ്ധി ഉണ്ടാവുകയും ചെയ്യും.

### ൭൫. മസ്തവാസവം.

വംശപത്രീപ്രതീകാശമസ്തദ്രോണേ സുനിർമ്മലേ
ക്ഷിപേദ്ഗുഡതുലാം ഭാണ്ഡേ വചാകുഷ്ഠവിലേപിതേ ൩൰൯
തസ്മിൻ ദദ്യാത്തു കൃഷ്ണായാഃ പ്രസ്ഥം പ്രസ്ഥത്രയം തഥാ
ത്രിഫലായാ വിഡംഗാനാം കുഡവം മരിചസ്യ ച ൩൰൦
കാശ്മരീഫലമൃദ്വീകാ പരൂഷക ഫലാനി ച
വത്സകസ്യ ച ബീജാനി സമാനി മരിചേന തു ൩൰൧
പഞ്ചമൂലം ച ഷഡ്ഗ്രന്ഥാം ദന്തീം ചിത്രകമേവ ച
ദേ ദേ പലേ ച ഭല്ലാതാദ്-ഭിഷക് സമുപകല്പയേൽ. ൩൰൨
യവപല്ല സ്ഥിതഃ പേയോऽരിഷ്ടോ മാത്രാബലം പ്രതി
പാണ്ഡുരോഗോദരേ ഹന്തി ഗ്രഹണ്യർശോവികാരനുൽ ൩൰൩
പരം ഭഗന്ദരപ്ലീഹശോഷകാസാമയാപഹഃ
അഗ്നിസന്ദീപനഃ പത്ഥ്യോ ബാധിര്യസ്ഥൗല്യനാശനഃ ൩൰൪
മസ്തവാസവ ഇതി ഖ്യാതോ ലേഖനോ മേദുരോ ഹിതഃ.

നല്ലവണ്ണം തെളിഞ്ഞതായ ൧൬ ഇടങ്ങഴി തൈരിൻവെള്ളവും ഒരു തുലാം (നൂറുപലം) ശർക്കരയുംകൂടി വയമ്പും കൊട്ടവും അരച്ചുതേച്ച ഒരു കുടത്തിലാക്കി അതിൽ ഇടങ്ങഴി (൧൬ പലം) തിപ്പലിയും ൩ ഇടങ്ങഴി (൪൮ പലം) ത്രിഫലത്തോടും നാഴി (൪ പലം) വിഴാലരിക്കാമ്പും നല്ലമുളക് കുമിഴിൻകായ് മുന്തിരിങ്ങാപ്പഴം ഈന്തപ്പഴം കുടകപ്പാലയരി ഇവ നാലു പലംവീതവും പഞ്ചമൂലം (വലിയതു്) വയമ്പു് നാഗദന്തിവേരു കൊടുവേലിക്കിഴങ്ങു് ചേക്കുരു ഇവ രണ്ടു പലംവീതവും പൊടിച്ചിട്ടു അടച്ചുകെട്ടി യവധാന്യത്തിൽ ഒരു മാസം വച്ചിരുന്നതിനുശേഷം എടുത്തു ബലത്തിനു തക്കവണ്ണം സേവിക്കുക; പാണ്ഡുരോഗം, ഗ്രഹണി, അർശസ്സ്, ഭഗന്ദരം, പ്ലീഹരോഗം, ശരീരശോഷം, ചുമ, ബാധിര്യം (ചെവികേൾക്കായ്ക) സ്ഥൂലത ഇവ ശമിക്കും.

### ൭൬. നാളീകേരാസവം.

നാളീകേരോദകം ചൈവ ദ്രോണമാത്രം പ്രദാപയേൽ
ദ്രോണാർദ്ധം രസമിക്ഷോശ്ച രസപ്രസ്ഥം തു ശാല്മലേഃ ൩൰൫

ദശമൂലരസസ്യാപി പ്രസ്ഥമാത്രം തഥൈവ ച
ഘൃതഭാണ്ഡേ വിനിക്ഷിപ്യ മദ്ധ്യേ ചൂർണ്ണം നിവേശയേൽ
ചതുർജ്ജാതകധാതക്യോഃ പലാനി ഖലു ഷോഡശ
ശാണമാത്രം തു കസ്തൂരീ കേസരം തഗരം തഥാ. ൩൮൮

ചന്ദനം ദേവപുഷ്പം ച പലമാത്രം പൃഥക് പൃഥക്
മാസാദൂർദ്ധ്വം പിബേച്ചാമും ശ്രുചേ കാമസമോ ഭവേൽ.
വൃദ്ധോऽപി തരുണീം ഗച്ഛേൻ ഷണ്ഡോപി പുരുഷായതേ
വലീപലിതസംത്യക്തഃ ശതായുശ്ച ഭവേന്നരഃ ൩൮൯

നാളീകേരാസവഃ പ്രോക്തഃ ശംഭുനാ പരമേഷ്ഠിനാ

നാളികേരജലം എന്ന ഇടങ്ങഴി, കരിമ്പിൻനീര് വ ഇടങ്ങഴി, ഇലവിൻനീര എന്ന ഇടങ്ങഴി, ദശമൂലരസം എന്ന ഇടങ്ങഴി എല്ലാംകൂടി നെയ്യുതേച്ച മയങ്ങിയ പാത്രത്തിലാക്കി ചതുർജ്ജാതം (ഏലം ഇലവർങ്ങം പച്ചില നാഗപ്പൂവ്) ൪ പലംവീതം, താതിരിപ്പൂവു എന്ന പലം കസ്തൂരി മുക്കാൽകഴഞ്ചു് കുംകുമപ്പൂവ്തകരം ചന്ദനം കരയാമ്പൂവ് ഇവ ഓരോന്നും ഓരോപലം. എല്ലാംകൂടി പൊടിച്ചിട്ടു് അടച്ചുകെട്ടിവച്ചിരുന്നു് ഒരു മാസംകഴിഞ്ഞു് എടുത്തുപയോഗിക്കുക, ഈ നാളികേരാസവം കാമദേവനു തുല്യമായ സൗന്ദര്യത്തെ പ്രദാനം ചെയ്യുന്നതും വൃദ്ധനായും നപുംസകനായുമിരിക്കുന്നവനുകൂടിയും സ്ത്രീകളെ ഗമിക്കത്തക്ക സാമർത്ഥ്യമുണ്ടാക്കുന്നതും ആകുന്നു. ഇതു സേവിക്കുന്നവൻ ജരാനരകൾ വേർപെട്ടു് നൂറുവയസ്സുവരെ ജീവിച്ചിരിക്കുകയും ചെയ്യും.

### ൭. കൂശ്മാണ്ഡാസവം.

കൂശ്മാണ്ഡം ജർജ്ജരീകൃത്യ രസമാദായ യത്നതഃ
ദ്രോണം ഗുഡാൎദ്ധം ദാതവ്യം ചൂർണ്ണമേഷാംവിനിക്ഷിപേൽ
കട്ത്രികം ലവംഗം ച ചതുർജ്ജാതം തഥൈവ ച
ജാതീഫലം ച കക്കോലം ജാതിപത്രീ പ്രിയങ്ഗുകം. ൩൯൧

കപിത്ഥം വത്സകം ചൈവ ദേവദാരു മദാവഹം
മുസ്തം ഖദിരസാരം ച ചിത്രകം ച ഫലത്രികം. ൩൯൨
രാസ്നാ യഷ്ട്യാഹ്വയം ചാപി തുംബുരുർനാഗകേസരം
ഗ്രന്ഥികം ചാജമോജാ ച കാരവീ ദീപ്യകസ്തഥാ. ൩൯൩

കട്ഫലം ച തുഗാക്ഷീരീ ഹ്യാകല്ലകമുടിംഗണം
കപിത്ഥവല്ക്കലം ചൈവ ശതാഹ്വാ ഗജശേലുകം ൩൯൪
കലിംഗകാശ്ച കാകോളീ ശഠീ മോചരസോ ഘനം
കോകിലാക്ഷസ്യ ബീജാനി കശേരുഃ സഹദേവികാ. ൩൯൫

ഭൂനിംബശ്ചവികാ സ്പൃക്കാ പത്മകം ച നിശാദ്വയം
ധാന്യകം സുരദാരു ച ക്ഷീരകന്ദസ്തഥൈവ ച. ൩൯൬
ഏതാനി ചാക്ഷമാത്രാണി ലോഹചൂർണ്ണം പലാഷ്ടകം
പ്രക്ഷിപേദഥ ധാതക്യാഃ പലാനി ഖലു ഷോഡശ. ൩൯൭
മാസാർദ്ധം ഘൃതഭാണ്ഡേ തു യത്നതഃ സ്ഥാപയേൽ ക്ഷിതൗ
അനേന വിധിനാ സിദ്ധ ആസവഃ പരികീർത്തിതഃ ൩൯൮
പീതശ്ചാസ്യ പലമേകം തു പ്രാതരുത്ഥായ നിത്യശഃ
ധാതുക്ഷയം ച മന്ദാഗ്നിം പ്രമേഹം പാണ്ഡുമേവ ച. ൩൯൯
അർശാംസി ഗ്രഹണീദോഷാൻ പ്ലീഹോദരഭഗന്ദരാൻ
രക്തപിത്താമവാതേ ച ശ്ലേഷ്മരക്തം തഥൈവ ച. ൪൦൦
നിഹന്തി വാതജാൻ രോഗാൻ മേദഃ സ്ഥൗല്യാപഹാസവഃ.

൧൬ ഇടങ്ങഴി കുമ്പളങ്ങയുടെ നീരും ൨ ഇടങ്ങഴി (൧൨൮ പലം) ശർക്കരയുംകൂടി ചേർത്ത് അതിൽ ചുക്കു മുളകു തിപ്പലി കരയാമ്പൂവ് ഏലത്തരി ഇലവർങ്ങത്തൊലി പച്ചില നാഗപ്പൂവു ജാതിക്കായ് തക്കോലം ജാതിപത്രി താഴൽപ്പൂവു വ്ളാങ്കായ് കുടകപ്പാലത്തൊലി ഞെരിഞ്ഞിൽ അമൃതിൻവേറ് ചെറുതേക്ക് ദേവതാരം മലങ്കാരയ്ക്കാ മുത്തങ്ങ കരിങ്ങാലിക്കാതൽ കൊടുവേലിക്കിഴങ്ങ് ത്രിഫല അരത്ത ഇരട്ടിമധുരം തുമ്പൂണലരി നാഗപ്പൂവു (ഈ മരുന്ന് രണ്ടുസ്ഥലത്ത് പറഞ്ഞതിനാൽ ഇരട്ടിചേർത്തുകൊള്ളണം.) കാട്ടുതിപ്പലിവേര് അയമോദകം കരിംജീരകം വെള്ളത്തജീരകം കുമിഴിൻകായ് കൂവനൂറ് അക്ലാവിൻതൊലി വ്ളാർമരത്തിൻതൊലി ശതകുപ്പ നറുവരി കുടകപ്പാലയരി കാകോളി കച്ചോലം ഇലവിൻപശ മുത്തങ്ങാ വയൽച്ചുള്ളിയരി കഴിമുത്തങ്ങാ പൂവൻകുറുന്തൽ പുത്തരിച്ചുണ്ടവേര കാട്ടുമുളകിൻവേര ചോനകപ്പുല്ല് പതുമുകം മഞ്ഞൾ മരമഞ്ഞൾതൊലി കൊത്തമ്പാലരി ദേവതാളി പാൽമുതക്കിൻകിഴങ്ങ് ഇവ മൂന്നുകഴഞ്ചുവീതം പൊടിച്ച പൊടിയും ൨ പലം ഉരുക്കിൻപൊടിയും ൧൬ പലം താതിരിപ്പൂവും ഇട്ട് നെയ്യുതേച്ച മയങ്ങിയ പാത്രത്തിലാക്കി അടച്ചുകെട്ടിവച്ചിരുന്ന് ൧൫ ദിവസം കഴിഞ്ഞ് എടുത്തു ഒരു തുടം വീതം ദിവസവും രാവിലെ സേവിക്കുക; ധാതുക്ഷയം, അഗ്നിമാന്ദ്യം പ്രമേഹം, പാണ്ഡു അർശസ്സ്, ഗ്രഹണീദോഷം, പ്ലീഹോദരം, ഭഗന്ദരം, രക്തപിത്തം, ആമവാതം, കഫരക്തം, വാതരോഗം, ദുർമ്മേദസ്സ്, സ്ഥൂലത ഇവ ശമിക്കും.

൭൪. രസായനാരിഷ്ടം.

സമൂലാം പിപ്പലീം ശൃംഗീം ബൃഹതീമശ്മഭേദകം
പാടലാം ദേവകാഷ്ഠം ച ശ്വദംഷ്ട്രാമഭയാം തഥാ ൪൦൧

ഷോഡശപലമേകൈകം കോലാനാമാഢകം പൃഥക്
ഛേദിചിത്രകമൂലാനാം പലാനി പഞ്ചവിംശതിഃ. ൧൦൨

ചതുർഗുണേ ജലേപക്ത്വാ ഗ്രാഹ്യമഷ്ടാവശേഷിതം
ശീതേ സമാവപേദ്ഭാണ്ഡേ പ്രലിപ്തേ മധുസർപ്പിഷാ ൧൦൩

ഖണ്ഡസ്യ ദ്വിശതം ശുദ്ധം തദ്വല്ലോഹസ്യ ദാപയേൽ
പത്രീകൃതം തലോത്സേധം സൂക്ഷ്മചൂർണ്ണാന്യമൂനി ച ൧൦൪

പ്രിയങ്ഗും പിപ്പലീം ലോധ്രം മുദ്വീകാം ശൈലവാലുകം
ക്രമുകം ശതപുഷ്പം ച നിംബം തേജസ്വതീമപി. ൧൦൫

പലികം ദേവദാരോശ്ച ഖദിരാച്ച ചതുഷ്പലം
ക്ഷൗദ്രപ്രസ്ഥദ്വയം ചാപി സമാവാപ്യ ഘടേ ശുഭേ. ൧൦൬

സൌമ്യേ പുഷ്യേ തഥാ ഹസ്തേ രോഹിണ്യാമുത്തരാസുച
ദശരാത്രസ്ഥിതഃ പേയോऽരിഷ്ടശ്ചാത്രേയപൂജിതഃ. ൧൦൭

അശ്വിഭ്യാം കഥിതഃ പൂർവ്വം രസായനവരോ ഹ്യയം
മാത്രാമഗ്നിബലാപേക്ഷീ പിബേദസ്യ ഹിതാശനഃ.
ധന്യഃ പുഷ്ടികരോ ബല്യോ വലീപലിതനാശനഃ. ൧൦൮

കാട്ടുതിപ്പലിവേര് കക്കടകശൃംഗി കണ്ടകാരിച്ചുണ്ട കല്ലൂർവ ഞ്ചിവേര് പാതിരിവേര് ദേവതാരം ഞെരിഞ്ഞിൽ കട്ക്കാത്തോട്ട് ഇവ ഓരോന്നും ൧൬ പലം, ലന്തക്കരുപ്പരിപ്പ് ൧ ഇടങ്ങഴി (൩൧ പലം) നാഗദന്തിവേര് കൊട്ടവേലിക്കിഴങ്ങ ഇവ ൨൫ പലംവീതം എല്ലാ മരുന്നുകളുടേയും നാലിരട്ടി (അറുപതരഇടങ്ങഴി) വെള്ളത്തിൽ കഷായംവച്ച് പകുതിയാക്കി തണുത്താൽ നെയ്യും തേനും തേച്ച ഒരു പാത്രത്തിലാക്കി അതിൽ ൨൦൦ പലം കല്ക്കണ്ടവും എള്ളുപോലെ ചെറുതായി നറുക്കിയ ൨൦൦ പലം ഇരിമ്പിൻതകിടും ഇട്ട് ഞാഴൽപ്പൂവ് തിപ്പലി പാച്ചോററിത്തൊലി മുന്തിരിങ്ങാപ്പഴം ഏലാവാലുകം കമുകിൻഫലം ശതകുപ്പ വേപ്പിൻതൊലി ചെറുപ്പുന്നയരി ഇവ ഓരോപലവും ദേവതാരം കരിങ്ങാലിക്കാതൽ ഇവ ൪ പലംവീതവും പൊടിച്ചുപൊടിയും ൨ ഇടങ്ങഴി തേനുംചേർത്തു പത്തുദിവസം അടച്ചുകെട്ടി വച്ചിരുന്നതിനശേഷം എടുത്തു പൂയം, അത്തം, രോഹിണി, ഉത്രം, ഉത്രാടം, ഉത്തൃട്ടാതി ഈ സൌമ്യനക്ഷത്രങ്ങളിൽ ഏതെങ്കിലും ദിവസം അഗ്നിബലമനുസരിച്ചുള്ള ഒരു മാത്ര നിശ്ചയിച്ചു സേവിക്കുക; ആത്രേയപൂജിതവും അശ്വിനീദേവന്മാരാൽ നിർമ്മിതവും ആയ ഈ രസായനം ധന്യവും ശരീരപുഷ്ടിയേയും ബലത്തേയും ഉണ്ടാക്കുന്നതും ജരാനരകളെ നശിപ്പിക്കുന്നതും ആകുന്നു.

൯ൻ. ജ്വരത്തിന് ധാന്യകാരിഷ്ടം.

ധാന്യകോശീരമുസ്താനാം പലമേകത്ര കാരയേൽ
ദ്വിപലം പത്മകം കുഷ്ഠം കുസ്താന്നിംബം തഥൈവ ച    ൧൦൯
സർവ്വാംശേന തതോ ദദ്യാൽ ഛിന്നാംഗം ച ഫലത്രികം
ജലദ്രോണദ്വയം ദത്വാ ഷോഡശാംശേന സംഹരേൽ.    ൧൧൦
പലം ദാർവ്യാസ്തതസ്തസ്മിൻ ശീതേ പൂതേ ഭിഷഗ്വരഃ
പലാനി ഷോഡശ ക്ഷൌദ്രാത്തത്വാ സർവ്വം വിമന്ഥയേൽ.    ൧൧൧
സ്ഥാപയേദ് ഘൃതഭാണ്ഡേ തു മാസാദൂർദ്ധ്വം പ്രയോജയേൽ
ധാന്യകാദിരരിഷ്ടോയം സർവ്വജ്വരവിനാശനഃ.    ൧൧൨

കൊത്തമ്പാലരി രാമച്ചം മുത്തങ്ങ ഇവ ഓരോപലം, പത്മകം കൊട്ടം ഇവ ൨ പലംവീതം, വേപ്പിൻതൊലി ഒരുപലം, ചിററമൃത ത്രിഫല ഇവ എല്ലാ മരുന്നുകൾക്കും സമം, എല്ലാംകൂടി ചതച്ച് ൧൨൮ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ച് ൧൬-ൽ ഒരു ഭാഗം (൮ ഇടങ്ങഴി) ആക്കി ആറിയാൽ ൧൨ പലം മരമഞ്ഞൾതൊലിയും ൧൬ പലം (൧൬ തുടം) തേനുംചേർത്തു യോജിപ്പിച്ച് നെയ്യുതേച്ച മയങ്ങിയ പാത്രത്തിലാക്കി അടച്ചുകെട്ടിവച്ചിരുന്ന് ഒരു മാസം കഴിഞ്ഞു എടുത്ത് സേവിക്കുക; ഈ ധാന്യകാരിഷ്ടം എല്ലാ ജ്വരത്തേയും ശമിപ്പിക്കും.

൭൦. ധാതുക്ഷയത്തിനു ലവംഗാസവം.

ദേവപുഷ്പം വരാംഗം ച കേസരം പൃഥുകാം തഥാ
കലൌഞ്ജീം മർക്കടീബീജം മുസലീദ്വയഗോക്ഷുരം.    ൧൧൩
ബലാബീജാനിപോസ്തത്വഗ്ബീജം ച കരഹാടകം
പൃഥക് പൃഥക് പ്രകുർവീത പലാനാം പഞ്ചകം തഥാ.    ൧൧൪
ചതുർദ്രോണേƒംഭസഃ പക്ത്വാ കുര്യാൽ പാദാവശേഷിതം
ശഠീ ച പിപ്പലീമൂലം മരിചം സ്വശ്വഗന്ധകം    ൧൧൫
ശൃംഗീ ജാതീഫലം ചാപി കുങ്കുമം ജാതിപത്രികാ
അകല്ലകം കബാബം ച ഹ്രേവം കൃഷ്ണാഗുരുസ്തഥാ.    ൧൧൬
താലീസം ചന്ദനം ചൈവ വിജയാ ക്ഷീരകന്ദകാ
വൃദ്ധദാരുഭവം ബീജം ക്രമുകം വംശരോചനാ.    ൧൧൭
യത്താസ്യ ച ബീജാനി പലമാത്രാണി കാരയേൽ
സർവ്വമേകത്ര സംചൂർണ്യ പൂതേ ശീതേവിനിക്ഷിപേൽ.    ൧൧൮
ത്രിംശൽ പലികം ക്ഷൌദ്രം ധാതക്യാശ്ച പലാഷ്ടകം
തുലാർദ്ധം തു ഗുഡാജ്ജീർണ്ണാദ് ഘൃതഭാണ്ഡേനിധാപയേൽ.    ൧൧൯

മാസാദൂൎദ്ധ്വം പിബേദേനം പ്രമേഹം ഹന്തി ദുൎജ്ജയം
ധാതുക്ഷയം ജയേച്ഛീഘ്രം ലവംഗാദ്യാസവസ്ത്വയം. ൨൨൮

കായാമ്പൂവു് ഇലവൎങ്ങം നാഗപ്പൂവു് കറിക്കാമ്പ് നായ്ക്കുരുണയരി നിലപ്പനക്കിഴങ്ങു് പന്നിക്കിഴങ്ങു് ഞെരിഞ്ഞിൽകുറുന്തോട്ടിയരി താമരയരി ഇവ ഓരോന്നും ൪ പലം വീതം, ൩൨ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് ൮ ഇടങ്ങഴിയാക്കി അതിൽ, കച്ചോലം കാട്ടുതിപ്പലിവേരു് നല്ലമുളകു് അമുക്കുരം ചുക്ക ജാതിക്കാ കുങ്കുമപ്പൂവു് ജാതിപത്രി അക്ലാവിൻതൊലി മഞ്ചട്ടി ഏലത്തരി കാരകിൽ താലീസപത്രം ചന്ദനം കട്ടക്കാത്തോട്ടു് പാൽമുതുക്കിൻകിഴങ്ങു് മറിക്കുന്നിയരി കമുകിൻഫലം " ക്രുവന്തറു് ഉമ്മത്തിൻഅരി ഇവ ഓരോപലം പൊടിച്ചിട്ടു് ആറിയതിനശേഷം ൩൨ പലം (൨ ഇടങ്ങഴി) തേനും, ൪ പലം താതിരിപ്പൂവും, അരത്തുലാം പഴയ ശൎക്കരയും ചേൎത്തു നെയ്യുതേച്ചു മയങ്ങിയ ഒരു കുടത്തിലാക്കി അടച്ചുകെട്ടിവച്ചിരുന്നു ഒരുമാസം കഴിഞ്ഞു് എടുത്തു സേവിക്കുക; അസാദ്ധ്യമായ പ്രമേഹവും ധാതുക്ഷയവും ഇല്ലാതാകും. (കലൗഞ്ജി, ക്രോസ്തപക്കു് ഈ ശബ്ദങ്ങൾക്കു നിഘണ്ടുവിൽ ഭാഷ കാണുന്നില്ല.)

## ൭൦. വിദ്രധിക്കു വരുണാസവം.

ശതം പലാനാം വരുണസ്യ മൂലം
ത്വക്ശിംശപായാശ്ച തദൎദ്ധമാത്രം
യാവത്തഥാ പുഷ്കരമൂലമുക്തം
തദൎദ്ധമഗ്നിശ്ച തദൎദ്ധമാത്രഃ. ൨൨൪

കരണ്ടകോ രോഹിതകത്വചശ്ച
താവച്ച ശിഗ്രുൎദ്ദശമൂലകം ച
പലാനി ത്രിംശൽ ഖലു ദേവദാരോഃ
ക്ഷുദ്രാച തുല്യാ സുരദാരുണാ ച. ൨൨൫

ദൎഭസ്യ മൂലാനി പലാനി പഞ്ച
ഹരിംസ്രാതതോസ്ത്രീണി ച കണ്ടകാൎയ്യാഃ
രാജാദനസ്യാപി പലാനി സപ്ത-
ശതാവരീ മൂലപലത്രയം ച. ൨൨൩

തത്തുല്യകാശ്മൎയ്യകമജ്ജനശ്ച
ശൃങ്ഗീ ശതാഹ്വാ ഗജപിപ്പലീ ച

ബലാശഠീനാഗബലാകരഞ്ജഃ
ത്രായന്തികാകേബുകമേഷശൃംഗ്യഃ. ൧൨൩

കുഷ്ഠം ച വാശാസിതകർബുകം ച
വിഡംഗഗകൃഷ്ണാതിവിഷാശ്വ ജീരം
ചവ്യം ച രാസ്നോൽപലശാരിബാ ച
സ്യാൽ കൗടജശ്ചാപൃഥ ദീപ്യകം ച. ൧൨൪

വാതാശ്വരിഷ്ടാരുരനാശ്വതിക്താ
രക്താമൃതാ തേജനിവല്കലം ച
സവ്യാധിഘാതാ ഹപുഷാ ച ഭൃംഗീ
പ്രത്യേകമേഷാം തു പലദ്വയം തു. ൧൨൫

പചേജ്ജലദ്രോണചതുഷ്ടയേച
തൽപാദശേഷേ പലഷട്ശതം ച
ക്ഷിപേദ്ഗുഡം മാക്ഷികധാതകീനാം
പലാനി ത്രിംശൽ സകലം പുനസ്തൽ. ൧൨൬

നിധാപയേന്മാംസ്യഗരുപ്രധൂപിതേ
ഭാണ്ഡേ തതഃ കുംകുമചന്ദനദ്വയം
പലംക്ഷിപേദ്വൈ കതകം നിശാകരം
ലവംഗമാകല്കകവംശരോചനം. ൧൨൭

ഭാർങ്ഗീ സുരഷ്ഠീ തഗരം കബാബം
ജാതീഫലം പത്രകജാതിപത്ര്യൗ
ലോഹം ചതുർജാതകവാളകം ച
പ്രത്യേകമേഷാം ഹി പലം വിനിക്ഷിപേൽ. ൧൨൮

മാസം നിധേയോ യവമദ്ധ്യതസ്തു
പേയോ.യഥാവ്യാധിബലം സമീക്ഷ്യ
പ്ലീഹോദരം വിദ്രധിഗുല്മകാസം
ശ്വാസം തഥാ രക്തവികാരഹിക്കേ. ൧൨൯

ശൂലാമവാതാർബുദപാണ്ഡുരോഗം
കുഷ്ഠം തഥാ ഛർദ്ദിമരോചകം ച
ശോഫം തഥാഭഗ്നമഭഗന്ദരം ച
മൂത്രാശ്മരീം ഗ്രന്ഥിമനേകഭേദം. ൧൩൦

ശോഷാപതാനാർദ്ദിതപക്ഷഘാത-
സന്ധിഗ്രഹാസ്ത്രിശ്വ ഹലീമകം ച
നിഹന്തി വന്ധ്യാസുതദോഷ വൃഷ്യഃ
പ്രാണപ്രദോദയം വരുണാസവോ ഹി ൧൩൧

പിത്താനിലശ്ലേഷ്മരുജാപഹശ്ച
വൈതാളരക്ഷോഗ്രഹഭീതിഹന്താ
ഗ്രന്ഥാൻ സമാലോക്യ ചികിത്സകാനാം
ഹിതായ നൂനം കഥിതോ മയാഹി. ൭൧൧

നീർമാതളത്തിൻവേരു നൂറുപലം, കറുത്ത ഇരുപ്പൂംമരത്തിൻതൊലി ൩൦ പലം, പുഷ്കരമൂലം ൫൦ പലം, കൊട്ടവേലിക്കിഴങ്ങു ൨൫ പലം, മഞ്ഞക്കുറിഞ്ഞിവേരു് ചെമ്മരത്തിൻതൊലി മുരിങ്ങത്തൊലി ദശമൂലം ഇവ ഓരോന്നും ൪൮ പലം വീതം ദേവതാരം ൧൦ പലം ചെറുവഴുതിനവേരു് ൧൦ പലം, ദർഭവേരു് ൫ പലം മാഞ്ചി ൧ പലം കണ്ടകാരിച്ചുണ്ടയുടെ കായ്‌ മുരംമരത്തിൻകായ്‌ ഇവ ഏഴുപലംവീതം, ശതാവരിക്കിഴങ്ങു് ൧ പലം കുമിഴിൻവേരു് നീർമരുതിൻതൊലി ഇവയും ൧ പലംവീതം, കർക്കടകശൃംഗി ശതകുപ്പ അത്തിത്തിപ്പലി കുറുന്തോട്ടിവേരു് കച്ചോലം ആനക്കുറുന്തോട്ടി പൂക്കിൻതൊലി ബ്രഹ്മി തിങ്ങളൂരി ആട്ടുകൊട്ടപ്പാലയുടെ വേരു് കൊട്ടം ആടലോടകത്തിൻവേരു് നീലഉമ്മം വിഴാലരി തിപ്പലി അതിവിടയം ജീരകം കാട്ടുമുളകിൻവേരു് അരത്ത കറുത്തനറുനീണ്ടിക്കിഴങ്ങു് കുടകപ്പാലത്തൊലി അയമോദകം വെള്ളത്താവണക്കിൻവേരു കടുകുരോഹിണി ചെങ്ങഴിനീർക്കിഴങ്ങ് ... ലി പുത്തരിച്ചുണ്ടവേരു് മഞ്ചട്ടി അമൃതു് പെരുംകുരുമ്പവേരിലെത്തൊലി കൊന്നത്തൊലി അടയ്ക്കാമണിയൻവേരു് കയ്യോന്നി ഇവ ഓരോന്നും ൨ പലംവീതം ഇവ എല്ലാം കൂടി ചതച്ചു് നൂറു ഇടങ്ങഴി (ഇരട്ടി ൪൨൫ ഇടങ്ങഴി) വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി ൧൦൦ പലം ശർക്കരയും ൧൦ പലം (൧൦ തുടം) തേനും ൧൦ പലം താതിരിപ്പൂവും ചേർത്തു മാഞ്ചിയും അകിലും കൂടിയിട്ടു പുകച്ചു ഒരു കുടത്തിലാക്കി അതിൽ കുങ്കുമപ്പൂവു് വെൺചന്ദനം രക്തചന്ദനം തേററാംപരൽ കർപ്പൂരം കരയാംപൂവു് അക്കാവിൻതൊലി കൂവനൂറു് ചെറുതേക്ക് തുവരിമണ്ണ് തകരം വയമ്പു് ജാതിക്കാ പച്ചില ജാതിപത്രി ഉരുക്കിൻചൂർണ്ണം ചതുർജ്ജാതം (ഏലം ഇലവർങം പച്ചില നാഗപ്പൂവു്)ഇരുവേലി ഇവ ഓരോ പലംവീതം പൊടിച്ച പൊടിയും ഇട്ടു് അടച്ചുകെട്ടി ഒരുമാസം യവധാന്യത്തിൽവച്ചിരുന്നു് ഏട്ടുള്ള രോഗത്തിൻെറയും അഗ്നിയുടെയും ബലമനുസരിച്ചുള്ള ഒരു മാത്രയിൽ സേവിക്കുക; പ്ലീഹോദരം, വിദ്രധി, ഗുല്മം, ചുമ, ശ്വാസം രക്തവികാരം, ഇക്കിൾ, ശൂലം, ആമവാതം, അർബ്ബുദം, പാണ്ഡുരോഗം, കുഷ്ഠം, ഛർദ്ദി. അരുചി, ശോഫം, മേൽവയറുവീപ്പു്, ഭഗന്ദരം, ശുക്ലാശ്മരി, പലവി

ധത്തിലുള്ള ഗ്രന്ഥി ശോഫം അപതാനവാതം, അർദ്ദിതം, പക്ഷഘാതം, സന്ധിരോഗം, ഗ്രഹപീഡ, ഹലീമകം ഇവ ശമിക്കും. പ്രസവിക്കാത്ത സ്ത്രീയ്ക്കു ഗർഭമുണ്ടായി ശുഭമായസന്താനത്തെ പ്രസവിക്കും. വിശേഷിച്ചു് ഈ വരുണാസവം ശുക്ലവൃദ്ധികരവും ബലപ്രദവും, പിത്തരോഗം, വാതരോഗം, കഫരോഗം, വേതാളബാധ, ഗ്രഹബാധ, രക്ഷോബാധ ഇവയെ ശമിപ്പിക്കുന്നതും ആകുന്നു.

## ൫൨. ഗണ്ഡീരാസവം.

ജാതസാരം തു ഗണ്ഡീരം സപുഷ്പീംപരിശോഷയേൽ
ഖണ്ഡശഃ ക്ഷോദിതം കൃത്വാ തസ്യ പഞ്ചാടകംപചേൽ ൧൩൫
ത്രീംശ്ചൈവ ത്രിഫലാപ്രസ്ഥാൻ ദശമൂലീതുലാംതഥാ
ദദ്യാൽ കുടജവല്കസ്യ പലാനാം പഞ്ചവിംശതിം ൧൩൬
ഇന്ദ്രയവം സഭല്ലാതം വിഡംഗം ഘനമേവ ച
അർദ്ധപ്രസ്ഥസമം ഭാഗാനേകൈകസ്യ സമാവപേൽ ൧൩൭
പാഠാ മധുരസാ ദന്തീ ഷഡ്ഗ്രന്ഥാ ചിത്രകസ്തഥാ
ഏഷാം ദശപലാൻ ഭാഗാൻ മൃദ്വീകായാസ്തഥാഢകം ൧൩൮
ദശദ്രോണേഷു തോയസ്യ പചേദ്ദ്വിദ്രോണശേഷിതം
പൂതേ തസ്മിൻ കഷായേ തു ഗുഡസ്യൈകാം തുലാംക്ഷിപേൽ
തഥാ തു ശോഷിതസ്യാപി ശുഭേ ഭാണ്ഡേ നിധാപയേൽ
ദ്വൌ പ്രസ്ഥൌ മധുനശ്ചൈവ ദ്വാവയോരജസസ്തഥാ. ൧൩൯-
അർദ്ധപ്രസ്ഥോ വിഡംഗാനാം കുഡവോ മരിചസ്യ ച
ഏതയോഃ സൂക്ഷ്മചൂർണ്ണാനി പ്രതീവാപാർത്ഥമാഹരേൽ. ൧൪൦
ചൂർണ്ണം മരീചകാനാം തു മധുനാ സഹ യോജയേൽ
കർത്തവ്യോ ഭാണ്ഡലേപസ്തു സമാസിച്യ നിധാപയേൽ. ൧൪൧
ഏഷ മാസസ്ഥിതഃ പേയോ യഥാവ്യാധിബലാബലം
ഗണ്ഡീരാരിഷ്ട ഇത്യേഷവ്യാസതഃ പരികീർത്തിതഃ. ൧൪൨
ഏഷ ശോഷാൻ പ്രമേഹാംശ്ച ഗുല്മാംശ്ച ജഠരാണി ച
കൃമികുഷ്ഠാനി വർദ്ധ്മാനി പ്ലീഹാർശാംസി ഭഗന്ദരം. ൧൪൩
ശ്വയഥൂൻ പാണ്ഡുരോഗാംശ്ച ഗ്രഹണീദോഷമേവ ച.
ഗ്രന്ഥീംശ്ച ഗളഗണ്ഡം ച ഗണ്ഡമാലാം തഥൈവ ച ൧൪൪
വിഷമജ്വരകാസാംശ്ച വിദ്രധീൻ വാതശോണിതം
അരിഷ്ടഃ ശമയത്യാശു യുധി ശക്ര ഇവാസുരാൻ. ൧൪൫

മാങ്ങാനാറി(ഗണ്ഡീരത്തിനു ചിലർ ചെറുനാരങ്ങഉപയോഗിച്ചുകാണുന്നു)സമൂലം എടുത്തുണക്കി ചെറുതായി നുറുക്കിയതു് ൫ ഇടങ്ങഴി (൫൦ പലം) ത്രിഫല ൩ഇടങ്ങഴി(൧൫൦പലം)ദശമൂലം

എല്ലാംകൂടി നൂറുപലം, കുടകപ്പാലത്തൊലി ൨൫ പലം, കുടകപ്പാലയരി ചേക്കുരു വിഴാലരി മുത്തങ്ങ ഇവ ഓരോന്നും ഇരുനാഴി (൮പലം) വീതം, പാടക്കിഴങ്ങ് പെരുംകുരുമ്പവേരു നാഗദന്തി വയമ്പ് കൊട്ടവേലിക്കിഴങ്ങു ഇവ് പത്തുപലംവീതം ചതച്ച് ൧ ഇടങ്ങഴി മുന്തിരിങ്ങയുംകൂടി പത്തുദ്രോണം (൧൬൦ ഇടങ്ങഴി) ജലത്തിൽ പാകംചെയ്ത് ൬൨ ഇടങ്ങഴിയാക്കി അരിച്ച് ഒരു തുലാം പരിശുദ്ധമായ ശക്കരചേർത്ത്, നല്ലമുളകുപൊടിച്ച് തേനിൽ കുഴച്ചു തേച്ചതായ ഒരു കുടത്തിലാക്കി ൨ ഇടങ്ങഴി തേൻചേർത്തു അതിൽ ൨ ഇടങ്ങഴി (൬൨ പലം) ഉരുക്കിൻചൂൎണ്ണവും ഇരുനാഴി (൮ പലം) വിഴാലരിക്കാമ്പും നാഴി (൪ പലം) നല്ലമുളകും പൊടിച്ചിട്ടു അടച്ചുകെട്ടി ഒരു മാസം വച്ചിരുന്നതിനശേഷം എടുത്തു രോഗത്തിൻെറയും ശരീരത്തിൻെറയും ബലം അനുസരിച്ചു സേവിക്കുക, ഈ ഗണ്ഡീരാരിഷ്ടം പ്രമേഹം, ഗുല്മം, മഹോദരം, കൃമി, കുഷ്ഠം, വൎദ്ധ്മരോഗം, പ്ലീഹ, അശ്സ്സ്, ഭഗന്ദരം, ശോഫം, പാണ്ഡുരോഗം, ഗ്രഹണീദോഷം, മൂഴ, ഗളഗണ്ഡം, ഗണ്ഡമാല, വിഷമജ്വരം, ചുമ, വിദ്രധി, വാതരക്തം ഇവയെ ശമിപ്പിക്കും.

൮൬. പ്ലീഹയ്ക്ക് രോഹീതകാസവം.

തുലാദ്വയം രോഹിതമൂലകാനാം
ദ്വിദ്രോണമാത്രേണ ജലേനപക്ത്വാ
ക്ഷേപ്യം ഗുഡസ്യ ദ്വിശതം പലാനാ-
മഷ്ടാദശ സ്യുസ്ത്രിഫലാഫലാനി. ൧൧൬

ലവംഗജാതീഫലധാതകീനാം
പലാനി ലോഹസ്യ ഷഡേവ ദദ്യാൽ
ദേയം ചതുജ്ജാതകപഞ്ചകോലം
പൃഥക് പൃഥക് പഞ്ചപലം തഥൈവ. ൧൧൭

ഗുല്മജ്വരാരോചകപാണ്ഡുകാര-
ഭഗന്ദരപ്ലീഹനിപീഡിതാനാം
രക്താമയശ്വാസനിപീഡിതാനാം
സദാസവോऽയം വിധിനാ പ്രയോജ്യഃ. ൧൧൮

രണ്ടുതുലാം ചെമ്മരത്തിൻതൊലി ൬൨ ഇടങ്ങഴി ജലത്തിൽ പാകംചെയ്ത് ൮ ഇടങ്ങഴിയാക്കി ൨൦൦ പലം ശക്കരചേർത്തു അതിൽ ത്രിഫല എല്ലാംകൂടി ൧൮ പലവും കായാംപൂവ് ജാതിക്കാ താതിരിപ്പൂവ് ഇവ ഓരോ പലവും ൬ പലം ഉരുക്കിൻചൂൎണ്ണവും ചതുജ്ജാതം (ഏലം ഇലവർങം പച്ചില നാഗപ്പൂവ്) പഞ്ചകോ

ലം (തിപ്പലി കാട്ടുതിപ്പലിവേര കാട്ടുമുളകിൻവേര കൊട്ടുവേലിക്കിഴങ്ങു ചുക്കു്) ഇവ ഓരോന്നും ൫ പലം വീതവും പൊടിച്ചിട്ടു് ഒരു കുടത്തിലാക്കി അടച്ചു കെട്ടിവച്ചിരുന്നു ഒരുമാസം കഴിഞ്ഞു് എടുത്തുപയോഗിക്കുക. ഗുല്മം, ജ്വരം, അരുചി, ഹൃദ്രോഗം, ഭഗന്ദരം, പ്ലീഹരോഗം, രക്തദോഷം, വായുമുട്ടൽ ഇവ ശമിക്കും.

൮൨. യോഗരാജാസവം.

ദ്രാക്ഷായാഃ ശർക്കരായാശ്ച ഗുഡസ്യ ച പൃഥക് പൃഥക്
പലാനി ദശകാഥ്യാണി പത്ഥ്യാപലചതുഷ്ടയം. ൨൨൯
ലവംഗബദരീസജ്ജാഞ്ജനാനാം തു ത്വചസ്തഥാ
പലം പലം പൃഥഗ്ഗ്രാഹ്യം ദേവദാരുപലം തഥാ. ൨൩൦
ചിത്രകസ്യ ച ലോധ്രസ്യ പിപ്പലീമൂലകസ്യ ച
ധാതകീകുസുമാനാം ച തദ്വദ്ദേയം പലം പലം. ൨൩൧
തഥാ പൂഗഫലാനാം തു കഷായാണാം പലം മതം
മഞ്ജിഷ്ഠായാഃ പലേ ദ്വേ തു കാഥ്യസംജ്ഞാനിതാനി ച. ൨൩൨
ലവങ്ഗകലികാജാതീപത്രൈലാനാഗകേസരം
മരിചം പിപ്പലീശുണ്ഠി ത്വങ്മാംസീചവ്യമുസ്തകം. ൨൩൩
കുഷ്ഠം ജാതീഫലം ഗ്രന്ഥിപർണ്ണം സ്നക് കടുരോഹിണി
ഏഷാം പലം പലം ഗ്രാഹ്യം തജ്ജ്ഞേയം ചൂർണ്ണസംജ്ഞിതം.
കാഥ്യദ്രവ്യാത്തതഃ സമ്യഗ്ജലമഷ്ടഗുണം ക്ഷിപേൽ
കാഥം തദ്ദദ്രകേ കുയ്യാദഷ്ഭാഗാവശേഷിതം. ൨൩൪
തൽകാഥം വസ്ത്രപൂതം തു ഭാണ്ഡേ ന്യസ്മിൻ മനോഹരേ
കൃത്വാത്ര പ്രക്ഷിപേച്ചൂർണ്ണം തദ്ഭാണ്ഡം ധാന്യരാശിഗം.
കൃത്വാസപ്തദിനം ശീതേ കാലേ ചോഷ്ണമയേ തഥാ
യാവദ്ദിനാനി ത്രീണി സ്യുഃ പശ്ചാദ്ഭാണ്ഡം സമുദ്ധരേൽ. ൨൩൫
പുനസ്തദ്വസ്ത്രപൂതം തു ഭാണ്ഡേ കർപ്പൂരവാസിതേ
നിക്ഷിപ്യ സേവയേൽ പ്രാതഃ പലമാത്രാപലക്ഷിതം. ൨൩൬
സ ദത്ഭോ വാതപിത്തഘ്നോ ദീപനോ രക്തരോഗനൽ
യോഗരാജ ഇതി ഖ്യാത ആസവോയം ഗുണോത്തര. ൨൩൭

മുന്തിരിങ്ങാപ്പഴം പഞ്ചസാര ശർക്കര ഇവ ഓരോന്നും ൧൦ പലംവീതം, കടുക്കാത്തോട്ടു് ൪ പലം, ഇലവർങം ലന്ത പയിൻനീർമരുതു് ഇവയുടെ തൊലി ദേവതാരം കൊടുവേലിക്കിഴങ്ങു് പാച്ചോററിത്തൊലി കാട്ടുതിപ്പലിവേരു് താതിരിപ്പൂവു് കമുകിൻഫലം ഇവ ഓരോപലം, മഞ്ചട്ടിപ്പൊടി ൨ പലം ഇവ എല്ലാംകൂടിയതിൻെറ എട്ടിരട്ടിവെള്ളത്തിൽ കഷായംവെച്ചു പകുതിയാക്കി

അതിൽ കരയാമ്പൂവ് ജാതിപത്രി ഏലത്തരി നാഗപ്പൂവ് നല്ലമുള കു തിപ്പലി ചുക്ക് ഇലവങ്ങത്തൊലി മാഞ്ചി കാട്ടമുളകിൻവേര് മുത്തങ്ങ കൊട്ടം ജാതിക്ക ചണ്ണക്കിഴങ്ങ് കള്ളിപ്പാലത്തൊലി കട്ടുകരോഹിണി ഇവ ഓരോ പലം പൊടിച്ചിട്ട് ഒരു കുടത്തിലാക്കി അടച്ചുകെട്ടി ശീതകാലത്തിൽ ഏഴുദിവസവും ഉഷ്ണകാലത്തിൽ മൂന്നുദിവസവും ധാന്യസ്ഫുടം ചെയ്തു വച്ചിരുന്നെടുത്ത് അരിച്ചു് കസ്തൂരമിട്ടു വാസനവരുത്തിയ ഒരു കുടത്തിലാക്കിവച്ചിരുന്നു് ഒരോ തുടംവീതം രാവിലെ സേവിക്കുക; വാതം, പിത്തം ഇവ ശമിക്കുകയും ദീപനശക്തിയുണ്ടാകുകയും രക്തരോഗം ഇല്ലാതാവുകയും ചെയ്യും.

൨൩. അശ്സിന്നു വേറൊരു പീലവാസവം.

മൂവാഖർജ്ജുരപാഠാനിലരിപുമധുകം
　　കഷ്ചൂരാ ഹാരഹൂരാ
കോലതഗ് വേതസാഗ്ലം ദഹനമിശികണാ-
　　കൃഷ്ണവിശാലവംഗം
തഗ്ലോധ്രാദ്രാഡിമാച്ച പലമിതിച പൃഥഗ്
　　ദന്തിമൂലേന യുക്തം
പീലുദ്രോണേ ചിപക്ഷം ഗുഡപലശതയുക്
　　ധാന്യരാശൌ നിദധ്യാൽ.　　　　൩൬൭
അശഃ പ്ലീഹം ച ഗുല്മം ജഠരഗതമഥോ
　　നാശയേച്ചാഗ്നിമാന്ദ്യം
കുയ്യാച്ചാഗ്നിം പ്രദീപ്തം പ്രബലബലയുതം
　　പീലുസംജ്ഞാസവോയം.　　　　൩൬൮

പെരുംകുരുമ്പവേര് ഈന്തപ്പഴം പാടക്കിഴങ്ങ് വെളുത്താവണക്കിൻവേര് ഇരട്ടിമധുരം കൊട്ടത്തൂവവേര മുന്തിരിങ്ങാപ്പഴം ചെന്തക്കര ഇലവർങ്ങം ഞെരിഞ്ഞാമ്പുളിക്കിഴങ്ങ കൊടുവേലിക്കിഴങ്ങ ശതകുപ്പ തിപ്പലി നല്ലമുളക ചുക്ക കരയാംപൂവ് പാച്ചോറ്റിത്തൊലി മാതളത്തോട നാഗദന്തിവേര ഇവ ഓരോ പലം വീതം പൊടിച്ച പൊടിയും. ൧൬ ഇടങ്ങഴി ഉകമരത്തിൻകായ്ക്കിട നീരും ൧൦൦ പലം ശക്കരയുംചേർത്ത് ഒരു കുടത്തിലാക്കി ൧൫ ദിവസം ധാന്യസ്ഫുടം ചെയ്തുവച്ചിരുന്നു് എടുത്തുസേവിക്കുക; അശസ്സ്, പ്ലീഹാ, ഗുല്മം, മഹോദരം, അഗ്നിമാന്ദ്യം ഇവശമിക്കുകയും അഗ്നിദീപ്തി ഉണ്ടാവുകയും ചെയ്യും.

൨൪. പ്രമേഹത്തിന്നു മധ്വാസവം.

വിശാലാതിവിഷാഭാർങ്ഗീ കുഷ്ഠമുസ്താപ്രിയങ്ഗവഃ
വിഡംഗത്രിഫലാകൃഷ്ണാചവ്യഗ്രന്ഥികദീപ്യകാഃ　　　　൩൬൯

അക്ഷാംശാൻ സലിലദ്രോണേ പക്ത്വാ പാദാവശേഷിതേ
തത്വാ ക്ഷൗദ്രം തദർദ്ധം തു സ്നിഗ്ദ്ധേ ഭാണ്ഡേ നിധാപയേത്
ഏഷ മധ്വാസവോ ഹന്തി മേഹം ദ്വിപലയോജിതഃ. ൧൬൬

കാട്ടുവെള്ളരിവേര അതിവിടയം ചെറുതേക്കിൻവേര് കൊട്ടം മുത്തങ്ങ തൊഴൽപൂവ് വിഴാലരി ത്രിഫല തിപ്പലി കാട്ടുമുളകിൻവേര കാട്ടുതിപ്പലിവേര അയമോദകം ഇവ ൩ കഴഞ്ചുവീതം ൧൬ ഇടങ്ങഴി വെള്ളത്തിൽ പാകംചെയ്തു ൪ ഇടങ്ങഴിയാക്കി അരിച്ച് ആറിയാൽ ൨ ഇടങ്ങഴി തേനുംചേർത്തു നെയ്യുതേച്ച കുടത്തിലാക്കി അടച്ചുകെട്ടി വച്ചിരുന്ന് ൧൫ ദിവസം കഴിഞ്ഞു് എടുത്തു് ൧ തുടംവീതം സേവിക്കുക: പ്രമേഹം ഇല്ലാതാകും.

## ൮൦. വേറൊരു ലോഹാസവം.

ഫലത്രികം നിംബപടോലമുസ്താ
പാഠാമൃതാചിത്രകചന്ദനംച
വേല്ലം സമംഗാ ച മധൂകസാര-
കർച്ചൂരവാശാ ത്രിവൃതാ ഹരിദ്രാഃ. ൧൬൭

ദുരാലഭാപർപ്പടകണ്ടകാരീ
ശക്രാശനം യാഷകചന്മരങ്ഗേ
ശശാങ്കലേഖാകപികച്ഛുമൂലം
മേഥീ ച വിലപം കുടജശ്ച തിക്താ. ൧൬൮

ത്രായന്തികാ പുഷ്കരകസ്യ മൂലം
പലൈകമാനാനി മഹൌഷധാനി
ഷഷ്ടിഃ പലാനാം ഖദിരസ്യ സാരോ
ഹ്യയോരജഃ സ്യാൽ പലയുഗ്മമാനം. ൧൬൯

സ്യാല്ലോഹകിട്ടം ച തുലാപ്രമാണം
തൽപഞ്ചകം കേബുകജീവനീയം
പ്രക്ഷിപ്യഭാണ്ഡേ ശശിയുഗ്മഫലാൻ
സ്മൃത്വാതപേ സ്ഥാപ്യ തതസ്തു യോജ്യഃ. ൧൭൦

ലോഹാസവോയം ഭിഷജോപദിഷ്ടഃ
സർവോത്തമോ രോഗവിനാശഹേതുഃ. ൧൭൧

ത്രിഫല വേപ്പിൻതൊലി പടവലം മുത്തങ്ങ പാടക്കിഴങ്ങ് അമൃതു കൊട്ടവേലിക്കിഴങ്ങു ചന്ദനം വിഴാലരി മഞ്ചട്ടി ഇരിപ്പക്കാതൽ കച്ചോലം ആടലോടകത്തിൻവേര ത്രികോല്പക്കൊന്ന മഞ്ഞൾ കൊടിത്തൂവവേര പർപ്പടകപ്പുല്ല് കണ്ടകാരിച്ചുണ്ട കുടകപ്പാലവേരിൻതൊലി വെൺകൊട്ടത്തൂവവേരചടച്ചിവേര കാർകോകി

ലരി നായ്ക്കുരുണവേരു് ഉലുവാ കൂവളത്തിൻവേരു് കുടകപ്പാലയരി കടുകുരോഹിണി ബ്രഹ്മി പുഷ്കരമൂലം ഇവ ഓരോപലം കരിങ്ങാലിക്കാതൽ ൧൦ പലം, ഉരുക്കിൻചൂർണ്ണം ൨ പലം, പുരാണകിട്ടം ൧൦൦ പലം ഇവ എല്ലാംകൂടി പൊടിച്ചു് പുരാണകിട്ടത്തിന്റെ ൭ ഇരട്ടി തിങ്ങളൂരിരസത്തിൽ ഇട്ടു് രണ്ടുദിവസം വെയിലത്തുവച്ചിരുന്നു് എടുത്തു് ഉപയോഗിക്കുക; ഈ ലോഹാസവം എല്ലാ ആസവങ്ങളിലും ഉത്തമവും രോഗങ്ങളെ നശിപ്പിക്കുന്നതും ആകുന്നു.

### ൬൮. കുഷ്ഠത്തിന്റ മധ്വാസവം.

ഖദിരസുരദാരുസാരം ശ്രപയിത്വാ തദ്രസേനതോയാഢ്കഃ
ക്ഷൗദ്രപ്രസ്ഥേ കാഞ്ചഃ കാഞ്ചേ തേ ചാഷ്ടപലികേ ച. ൪൯
ത്ര്യായശ്ചൂർണ്ണാനാമഷ്ടപലം പ്രക്ഷിപേത്തഥാമൂനി
ത്രിഫലൈലേ ത്വങ്ങ്മരിചം പത്രം കനകം ച കർഷാംശം.
മാത്സ്യണ്ഡികാമധുസമാ തന്മാസം ജാതമായസേഭാണ്ഡേ
മധ്വാസവമാചരതഃ കുഷ്ഠകിലാസേ ശമം യാതഃ. ൫൦

കരിങ്ങാലിക്കാതൽ ദേവതാരം ഇവ എട്ടുപലംവീതം ൧൬ ഇടങ്ങഴിവെള്ളത്തിൽ കഷായംവച്ചു് ൪ ഇടങ്ങഴിയാക്കി അരിച്ചു് ആറിയാൽ ഇടങ്ങഴി തേൻചേൎത്തു്, ത്രിഫല ഏലത്തരി ഇലവർങ്ങത്തൊലി നല്ലമുളക പച്ചില നീലഉമ്മം ഇവ ൧ കഴഞ്ചുവീതം പൊടിച്ചിട്ടു തേനിനുതുല്യം (൧൬ പലം) മീൻകണ്ണിശക്കര(അതില്ലെങ്കിൽ കൽക്കണ്ടം) ചേൎത്തു ഇരിമ്പുപാത്രത്തിലാക്കി വച്ചിരുന്നു സേവിക്കുക, കുഷ്ഠവും കിലാസകുഷ്ഠവും ശമിക്കും.

### ൬൯. മഹാകുഷ്ഠത്തിനു കനകബിന്ദ്വരിഷ്ടം.

ഖദിരകഷായദ്രോണം കുംഭേ ഘൃതഭാവിതേ സമാവാപ്യ
ദ്രവ്യാണി ചൂർണ്ണിതാനി ത്വഷ്ടപലികാന്യത്ര ദേയാനി. ൫൧
ത്രിഫലാവ്യോഷവിഡംഗരജനീമുസ്താടരൂഷകേന്ദ്രയവാഃ ,
സൗവർണ്ണീ ച തഥാത്വക് ഛിന്നരുഹാ ചേതി തന്മാസം. ൫൨
നിദധീത ധാന്യമദ്ധ്യേ പ്രാതഃ പ്രാതഃ പിബേത്തതോയുക്ത്യാ
മാസേന മഹാകുഷ്ഠം ഹന്ത്യേവാല്പം തു പക്ഷേണ ൫൩
അർശ്ശ്വാസഭഗന്ദരകാസകിലാസപ്രമേഹശോഷാംശ്ച
നാ ഭവതി കനകവർണ്ണഃ പീത്വാരിഷ്ടം കനകബിന്ദും. ൫൪

൧൦൦ പലം കരിങ്ങാലിക്കാതൽ ൩൨ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് ൧൬ ഇടങ്ങഴിയാക്കി അരിച്ചു് നെയ്യുതേച്ച ഒരു കുടത്തിലാക്കി ത്രിഫല ചുക്കു മുളകു് തിപ്പലി വിഴാലരി മഞ്ഞൾ മുത്തങ്ങാ ആടലോടകത്തിൻവേരു കുടകപ്പാലയരി മരമഞ്ഞൾ

ത്തൊലി അമൃതിൻവേറ് ഇവ എട്ടുപലംവീതം പൊടിച്ചിട്ട അട ച്ചുകെട്ടി നെല്ലിൽ കുഴിച്ചുവച്ചു ൧ മാസം കഴിഞ്ഞെടുത്ത് രാവി ലെ രാവിലെ യുക്തിപോലെ സേവിക്കുക; മഹാകുഷ്ഠം ൧ മാസം കൊണ്ടും അല്പകുഷ്ഠം ൧൫ ദിവസംകൊണ്ടും ശമിക്കുന്നതുകൂടാതെ അൎശസ്സ്, വായുമുട്ടൽ, ഭഗന്ദരം, ചുമ, കിലാസകുഷ്ഠം, പ്രമേഹം, ശരീരശോഷം ഇവയും ശമിക്കും. ഇതു സേവിച്ചാൽ ശരീരത്തി ന സ്വൎണ്ണനിറം വരുന്നതുകൊണ്ടു ഈ അരിഷ്ടത്തിന കനകബി ന്ദ്വരിഷ്ടം എന്ന പേർ.

൯൦. ശോഫം മുതലായവയ്ക്കു ഗണ്ഡീരാരിഷ്ടം.

ഗാണ്ഡീരഭല്ലാതകചിത്രകാംശ്ച
വ്യോഷം വിഡംഗം ബൃഹതീദ്വയം ച
ദ്വിപ്രസ്ഥകം ഗോമയപാവകേന
ദ്രോണേ പചേൽ ക്ഷുദ്ധികമസ്തുനസ്തു. ൧൬൬
ത്രിഭാഗശേഷം തു സുശീതപൂതം
ദ്രോണേന തൽപ്രാകൃതമസ്തുനാ ച
സിതോപലായാശ്ച ശതേന യുക്തം
ലിപ്തേ ഘടേ ചിത്രകപിപ്പലീഭ്യാം. ൧൬൭
വൈഹായസേ സ്ഥാപിതമാദശാഹാൽ
പയോജയം സ്തദ്വിനിഹന്തി ശോഫാൻ
ഭഗന്ദരാൎശഃകൃമികുഷ്ഠമേഹാൻ
വൈവൎണ്യകാൎശ്യാനിലഹിക്കനം ച. ൧൬൮

മാങ്ങാനാറി (ചെറുനാരങ്ങ) ചേക്കുരു കൊടുവേലിക്കിഴങ്ങു ചുക്ക് മുളക് തിപ്പലി വിഴാലരി ചെറുവഴുതിനവേരു വെൺവഴു തിനവേരു ഇവ രണ്ടിടങ്ങഴി (൩൨ പലം) വീതം എടുത്ത് ൧൬ ഇടങ്ങഴി പുളിക്കാത്ത തൈരിൻവെള്ളത്തിൽ ചാണകവറളിത്തീ കൊണ്ടു പാകംചെയ്ത് മൂന്നിലൊന്നാക്കി അരിച്ച് ആറിയതിന ശേഷം ൧൬ ഇടങ്ങഴി തൈരിൻവെള്ളവും ൧൦൦ പലം കല്ക്കണ്ടും ചേൎത്ത് കൊടുവേലിക്കിഴങ്ങും തിപ്പലിയുംകൂടി അരച്ചു തേ ച്ച കുടത്തിലാക്കി പുകവരുന്ന സ്ഥലത്തു മുകളിൽ കെട്ടിത്തൂക്കി ൧൦ ദിവസം കഴിഞ്ഞതിനശേഷമെടുത്തു അഗ്നിബലംപോലെ സേവിക്കുക; ശോഫം, ഭഗന്ദരം, അൎശസ്സ് കൃമി, കുഷ്ഠം, മേഹം വിവൎണ്ണത, ശരീരകാൎശ്യം, വാതം ഇക്കിൾ ഇവ ശമിക്കും.

൯൧. ഗ്രഹണിക്കു അഭയാരിഷ്ടം. (ചരകത്തിൽനിന്ന്.)

ഹരീതകീനാം പ്രസ്ഥാൎദ്ധം പ്രസ്ഥമാമലകസ്യ ച
സ്യാൽ കപിത്ഥാദ്ദശപലം തതോൎദ്ധം ചേന്ദ്രവാരുണീ. ൧൬൯

വിഡംഗം പിപ്പലീം ലോദ്ധ്രം മരിചം സൈലവാലുകം
ദ്വിപലാംശം ജലസ്യൈതച്ചതുർദ്രോണേ വിപാചയേൽ. രവ്വം
ദ്രോണശേഷേ രസേ തസ്മിൻ പൂതേ ശീതേസമാവപേൽ
ഗുഡസ്യ ദ്വിശതം തിഷ്ഠേത്തൽപക്ഷം ഘൃതഭാജനേ. രവ്വഫ
പക്ഷാദൂൎദ്ധ്വം ഭവേൽ പേയാ തതോമാത്രാ യഥാബലം
അസ്യാഭ്യാസാദരിഷ്ടസ്യ നശ്യന്തി ഗുദജാ ദ്രുതം. രവ്വച
ഗ്രഹണീപാണ്ഡുഹൃദ്രോഗപ്ലീഹഗുല്മോദരാപഹഃ
കുഷ്ഠശോഫാരുചിഹരോ ബലവർണ്ണാഗ്നിവൎദ്ധനഃ. രവ്വന്മ
സിദ്ധോऽയമഭയാരിഷ്ടഃ കാമലാശ്വിത്രനാശനഃ
കൃമിഗ്രന്ഥ്യൎബ്ബുദവ്യംഗരാജയക്ഷ്മജ്വരാന്തകൃൽ. രവ്വര

കടുക്കാത്തോട്ട ഇരുനാഴി (വ്വ പലം) നെല്ലിക്കാത്തോട്ട ഇട ങ്ങഴി (ഫന്ന പലം) വ്ളാങ്കാ ഫ൦ പലം, കാട്ടുവെള്ളരിവേരു ൭ പലം, വിഴാലരി തിപ്പലി പാച്ചോററിത്തൊലി നല്ലമുളക ഏലാ വാലുകം ഇവ വ പലംവീതം, എല്ലാംകൂടി ചതച്ചു് ന്നര ഇടങ്ങ ഴിവെള്ളത്തിൽ കഷായംവച്ചു ഫന്ന ഇടങ്ങഴിയാക്കി അരിച്ചു് അ റിയാൽ വ൦൦ പലം ശക്കരചേൎത്തു നെയ്യേച്ചു മയങ്ങിയ കുടത്തി ലാക്കി അടച്ചുകെട്ടി വച്ചിരുന്നു് ഫ൭ ദിവസം കഴിഞ്ഞാൽ എടു ത്തു ബലമനുസരിച്ചു സേവിക്കുക. അശ്സ്സ്, ഗ്രഹണി, പാണ്ഡു, ഹൃദ്രോഗം, പ്ലീഹ, ഗുല്മം, മഹോദരം, കുഷ്ഠം, ശോഫം, അരുചി, കാമില, ശ്വിത്രം, (പാണ്ടു്) കൃമി, ഗ്രന്ഥി (മുഴ) അർബ്ബുദം, വ്യം ഗം, (കരിമുഖം) രാജയക്ഷ്മാവു്, ജ്വരം ഇവ ശമിക്കും. ബലം, വർണ്ണം, അഗ്നി ഇവ വൎദ്ധിക്കുകയും ചെയ്യും.

ൻവ. കനകാരിഷ്ടം.

നവസ്യാമലകസ്യൈകാം കുഡ്യാജ്ജൎജ്ജരിതാം തുലാം
കുഡവാംശാശ്ച പിപ്പല്യോ വിഡംഗം മരിചം തഥാ. രവ്വ൭
പാഠാം മൂലം ച പിപ്പല്യാഃ ക്രമുകം ചവ്യചിത്രകൌ
മഞ്ജിഷ്ഠാ വാലുകം ലോദ്ധ്രം പലികാനുപകല്പയേൽ. രവ്വന്ന
കുഷ്ഠം ദാരുഹരിദ്രാം ച സുരാഹ്വം സാരിവാദ്വയം
ഇന്ദ്രാഹ്വം ഭദ്രമുസ്തം ച കുഡ്യാദൎദ്ധപലോന്മിതം. രവ്വ൭
ചതുൎദ്ദശ നാഗപുഷ്പസ്യ പലാന്യഭിനവസ്യ ച
ദ്രോണാഭ്യാമംഭസോ ദ്വാഭ്യാം സാധയിത്വാവതാരയേൽ. രവ്വവ്വ
പാദാവശേഷേ പൂതേ ച ശീതേ തസ്മിൻ സമാവപേൽ
മൃദ്വീകാദ്ധ്യാഢകരസം ശീതം നിൎമ്മൂഹസമ്മിതം. രവ്വൻ
ശക്കരായാശ്ച ഭിന്നായാ ദദ്യാദ്ദ്വിഗുണിതാം തുലാം
കുസുമസ്യ രസസ്യൈകമൎദ്ധപ്രസ്ഥം നവസ്യ ച. രൻ൦

ത്വഗേലാപ്ലവപത്രാംബു സേവ്യക്രമുകകേസരാൻ
ചൂർണ്ണയിത്വാ തു മതിമാൻ കാഷിതകാനത്ര ദാപയേൽ. ൨൯൪
തൽ സർവം സ്ഥാപയേൽ പക്ഷം സുചൌക്ഷേ ഘൃതഭാജനേ
പ്രലിപ്തേ സിപ്പ്ലിഷാ കിഞ്ചിച്ചക്രാഗരുധൂപിതേ. ൨൯൫
പക്ഷാദൂർദ്ധ്വമരിഷ്ടോയം കനകോ നാമ വിശ്രുതഃ
പേയസ്വാദുരസോ ഹൃദ്യഃ പ്രയോഗാദ്ഭക്തരോചനഃ. ൨൯൬
അശാംസി ഗ്രഹണീദോഷമാനാഹമുദരം ജ്വരം
ഹൃദ്രോഗം പാണ്ഡുതാം ശോഷം ഗുല്മം വർച്ചോവിനിഗ്രഹം.
കാസം ശ്ലേഷ്മാമയാംശ്ചോഗ്രാൻ സർവാനേവാപകർഷതി
വലീപലിതഖാലിത്യം ദോഷജം ച വ്യപോഹതി. ൨൯൭

പുതിയ നെല്ലിക്കാത്തോട്ട് ഒരുതുലാം (൧൦൦ പലം) തിപ്പലി വിഴാലരി നല്ലമുളക് ഇവ നാഴി (നാലുപലം) വീതം, പാടക്കിഴങ്ങ് കാട്ടുതിപ്പലിവേര് കമുകിന്റെ മദ്ധ്യമഫലം കാട്ടുമുളകിൻവേര് കൊടുവേലിക്കിഴങ്ങു മഞ്ചട്ടിപ്പൊടി ഏലാവാലുകം പാച്ചോററിത്തൊലി ഇവ ഓരോപലം കൊട്ടം മരമഞ്ഞൾത്തൊലി ദേവതാരം നറുനീണ്ടിക്കിഴങ്ങു പാൽവള്ളിക്കിഴങ്ങു കുടകപ്പാലയരി കഴിമുത്തങ്ങ ഇവ അരപ്പലംവീതം, പുതിയ നാഗപ്പൂവ് നാലുപലം, ഇവ ചതച്ച് മൂവ ഇടങ്ങഴി വെള്ളത്തിൽ കഷായം വച്ചു വ ഇടങ്ങഴിയാക്കി അരിച്ചു തണുത്താൽ വ ഇടങ്ങഴി മുന്തിരിങ്ങാക്കഷായവും രണ്ടുതുലാം പഞ്ചസാരയും ഇരുനാഴി തേനും, ഇലവർങ്ങം ഏലത്തരി കഴിമുത്തങ്ങാ പച്ചില ഇരുവേലി രാമച്ചം കമുകിൻഫലം നാഗപ്പൂവ് ഇവ മൂന്നുകഴഞ്ചുവീതം പൊടിച്ചു പൊടിയുംചേർത്തു ചരൽക്കല്ലും അകിലുംഇട്ടു പുകച്ചതും, നെയ്യുതേച്ചു മയങ്ങിയതും ആയ ഒരു പാത്രത്തിലാക്കി അടച്ചുകെട്ടി വച്ചിരുന്നു ൧൫ ദിവസം കഴിഞ്ഞെടുത്തു സേവിക്കുക. ഈ കനകാരിഷ്ടം സ്വാദുരസവും ഹൃദയപ്രിയവും രുചിയെ ഉണ്ടാക്കുന്നതും അശ്ശസ്സ്, ഗ്രഹണി, ഏൽവയറുവീപ്പ്, മഹോദരം, ജ്വരം, ഹൃദ്രോഗം, പാണ്ഡുത, (വിളർച്ച) ശരീരശോഷം, ഗുല്മം, മലബന്ധം ചുമ, ഭയങ്കരങ്ങളായ കഫരോഗങ്ങൾ ജരാനര ഇവയെ നശിപ്പിക്കുന്നതും ആകുന്നു.

### ൯൬. ഗ്രഹണി മുതലായവയ്ക്കു മധൂകാസവം.

ദ്രോണം മധൂകപുഷ്പാണാം വിഡംഗാനാം തതോർദ്ധതഃ
ചിത്രകസ്യ തതോർദ്ധം സ്യാത്തഥാ ഭല്ലാതകാഢകം. ൨൯൮
മഞ്ജിഷ്ഠാത്രിപലം ചൈവ ത്രിദ്രോണേർപാം വിപാചയേൽ
ദ്രോണശേഷേ തു തച്ഛീതം മധ്വർദ്ധാഢകസംയുതം. ൨൯൯

ഏലാമൃണാളാഗുരുഭിശ്ചന്ദനേന ച ഭൂഷിതേ
കുംഭേ മാസസ്ഥിതം ജാതമാസവം തം പ്രയോജയേൽ  ൨൫
ഗ്രഹണീം ദീപയത്യേഷ ബൃംഹണഃ കഫപിത്തജിൽ.
ശോഫം കുഷ്ഠം കിലാസം ച പ്രമേഹാംശ്ച പ്രണാശയേൽ.

ഇരിപ്പപ്പൂവു എന്ന ഇടങ്ങഴി (൨൫ന പലം) വിഴാലരി ൨ ഇടങ്ങഴി (ഫരവ പലം) കൊടുവേലിക്കിഴങ്ങു ൧ ഇടങ്ങഴി (നരു പലം) ചേക്കുരു ൧ ഇടങ്ങഴി (നരു പലം) മഞ്ചട്ടി ൩ പലം ഇവ ൧൨ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു എന്ന ഇടങ്ങഴിയാക്കി അരിച്ചു തണുത്താൽ ൨ ഇടങ്ങഴി തേൻചേത്തു ഏലത്തരി താമരവളയം അകിൽ ചന്ദനം ഇവ അരച്ചുതേച്ചു കുടത്തിലാക്കി അടച്ചുകെട്ടി ഒരുമാസം വച്ചിരുന്നതിനുശേഷം എടുത്തു സേവിക്കുക, ഈ മധൂകാസവം ഗ്രഹണീകലയെ ദീപിപ്പിക്കുന്നതും തടിപ്പിക്കുന്നതും കഫം, പിത്തം, ശോഫം, കുഷ്ഠം, കിലാസകുഷ്ഠം, പ്രമേഹം ഇവയെ ശമിപ്പിക്കുന്നതും ആകുന്നു.

## ൯൪. പിണ്ഡാസവം.

പ്രാസ്ഥികം പിപ്പലീം പിഷ്ട്വാ ഗുഡം മദ്ധ്യം വിഭീതകാൽ
ഉദകപ്രസ്ഥസംയുക്തം യവപല്ലേ നിധാപയേൽ.
തസ്മാൽ പലം സുജാതാത്തു സലിലാഞ്ജലിസംയുതം
പിബേൽ പിണ്ഡാസവോ ഹ്യേഷ രോഗാനീകവിനാശനഃ
സ്വസ്ഥോഽപ്യേനം പിബേന്മാസം നരഃ സിദ്ധരസായനം
ഇച്ഛംസ്തേഷാമനൽപത്തിം രോഗാണാം യേ പ്രകീർത്തിതാഃ.

ഇടങ്ങഴി (എന്ന പലം) തിപ്പലിയും താന്നിക്കാത്തോടുംകൂടി ഇടങ്ങഴി വെള്ളത്തിൽ അരച്ചു ഇടങ്ങഴി ശക്കരയുംചേത്തു കുടത്തിലാക്കി യവരാശിയിൽ കുഴിച്ചുവച്ചിരുന്നു് ഒരുമാസം കഴിഞ്ഞെടുത്തു് അതിൽനിന്നു് ഒരുതുടം രസായനവും ഒരുകൈ വെള്ളവുംകൂടി സേവിക്കുക, സകല രോഗവും ശമിക്കും. സ്വസ്ഥനായവനും ഈ രസായനം സേവിക്കാം.

## ൯൫. അഗ്നിമാന്ദ്യം മുതലായവയ്ക്കു് മധ്വരിഷ്ടം.

നവേ പിപ്പലിമധ്വാക്തേ കലശേഽഗരുധൂപിതേ
മധ്വാഢകം ജലസമം ചൂർണ്ണാനീമാനി ദാപയേൽ.  ൩൦൨
കുഡവാർദ്ധം വിഡംഗാനാം പിപ്പല്യാഃ കുഡവം തഥാ
ചതുത്ഥകാംശാം ത്വക്ക്ഷീരീം കേസരം മരിചാനി ച.  ൩൦൪
ത്വഗേലാപത്രകശഠീക്രമുകാതിവിഷാഘനം
ഹാരേണുകൈലുകതേജോഹ്വാപിപ്പലീമൂലചിത്രകാൻ.  ൩൦൩

കാഞ്ചികാംസ്ഥാൻ സ്ഥിതം മാസമത ഊൎദ്ധ്വം പ്രയോജയേൽ
മന്ദം സന്ദീപയത്യഗ്നിം കരോതി വിഷമം സമം. ൫൦൩.
ഹൃൽപാണ്ഡുഗ്രഹണീരോഗ കുഷ്ഠാൎശഃ ശ്വയഥുജ്വരാൻ
വാതശ്ലേഷ്മാമയാംശ്ചാന്യാൻ മധ്വരിഷ്ടോ വ്യപോഹതി. ൫൦൪

തിപ്പലിപ്പൊടി തേനിൽ കുഴച്ചു തേച്ചതും അകിൽകൊണ്ടു പുകച്ചതുമായ ഒരു പുതിയ കുടത്തിൽ നാലിടങ്ങഴി തേനും നാലിടങ്ങഴി വെള്ളവുംകൂടി ഒഴിച്ചു് അതിൽ വിഴാലരി ഉരിയ (൨ പലം) തിപ്പലി നാഴി (൭ പലം) ക്രുവന്നൂറു് ൫ പലം, നാഗപ്പൂവു് നല്ലമുളക ഇലവർങ്ങത്തൊലി ഏലത്തരി പച്ചില കച്ചോലം കുരുക്കിൻഫലം അതിവിടയം മുത്തങ്ങാക്കിഴങ്ങു് അരേണുകം ഏലാവാലുകം ചെറൂപ്പുന്നയരി കാട്ടുതിപ്പലിവേര കൊടുവേലിക്കിഴങ്ങു് ഇവ മൂന്നുകഴഞ്ചുവീതം, എല്ലാംകൂടി പൊടിച്ചിട്ടു് അടച്ചുകെട്ടി ഒരുമാസം വച്ചിരുന്നതിനുശേഷം എടുത്തു സേവിക്കുക; ഈ മധ്വരിഷ്ടം മന്ദാഗ്നിയെ ദീപിപ്പിക്കുന്നതും, വിഷമാഗ്നിയെ സമമാക്കുന്നതും, ഹൃദ്രോഗം, പാണ്ഡുരോഗം, ഗ്രഹണി, കുഷ്ഠം, അൎശസ്സ്, ശോഫം, ജ്വരം, വാതരോഗം, കഫരോഗം ഇവയെ ശമിപ്പിക്കുന്നതും ആകുന്നു.

൯൩. പാണ്ഡുവിനു ഗൌഡാരിഷ്ടം.

മഞ്ജിഷ്ഠാ രജനീ ദ്രാക്ഷാ ബലാമൂലാന്യയോരജഃ
ലോധ്രം ചൈതേഷു ഗൌഡഃ സ്യാദരിഷ്ടഃ പാണ്ഡുരോഗിണാം.

മഞ്ചട്ടിപ്പൊടി മഞ്ഞൾ മുന്തിരിങ്ങ കുറുന്തോട്ടിവേരു് ഉരുക്കിൻപൊടി പാച്ചോററിത്തൊലി ഇവ കഷായംവച്ചു് ശൎക്കരയും ചേൎത്തുണ്ടാക്കിയ അരിഷ്ടം പാണ്ഡുരോഗികൾക്കു നല്ലതാണു്.

൯൪. ക്ഷയം മുതലായവയ്ക്കു ഖൎജ്ജൂരാസവം.

പഞ്ചപ്രസ്ഥം സമാദായ ഖൎജ്ജൂരസ്യ വിചക്ഷണഃ
ദ്രോണാംഭസി പചേൽ സമ്യഗ്ഘത്വാ ഗാളയേത്തതഃ ൫൦൫
കുംഭീം സുധൂപിതാം കൃത്വാ പ്രക്ഷിപേത്തം രസം ശ്രുതം
ഹപുഷാം താമ്രപുഷ്പീം ച കഷായേ തത്ര നിക്ഷിപേൽ. ൫൦൬
ദ്വാരം നിരുധ്യ സുദൃഢം നിക്ഷിപേദ്ധാന്യധാതലേ
സപ്തകദ്വയയോഗേന സിദ്ധോയം ത്വാസവോ രസഃ ൫൦൭
രോഗരാജം തഥാ ശോഫം പ്രമേഹം പാണ്ഡു കാമലാം
ഗ്രഹണീം പഞ്ചഗുന്മാശോ നാശയത്യതിവേഗതഃ. ൫൦൮

൫ ഇടങ്ങഴി (൨൦ പലം) ഈന്തപ്പഴം ൫൦ ഇടങ്ങഴി വെള്ളത്തിൽ പാകം ചെയ്തു് പകുതി വററുമ്പോൾ ഊററി എടുത്തു് അകിലു മുതലായവകൊണ്ടു പുകച്ച ഒരു കുടത്തിലാക്കി അടയ്ക്കാമണിയൻവേരും താതിരിപ്പൂവുംകൂടി പൊടിച്ചിട്ടു് അടച്ചുകെട്ടി വച്ചിരു

ന്ന് ൧൫ ദിവസം കഴിഞ്ഞു എടുത്തു സേവിക്കുക; ക്ഷയം ശോഫം പ്രമേഹം, പാണ്ഡു, കാമില, ഗ്രഹണി, അഞ്ചുവിധ ഗുല്മം, അശ്ശസ്സ് ഇവ ശമിക്കും.

## ൯൪. ശ്രീഖണ്ഡാസവം.

ശ്രീഖണ്ഡം മരിചം മാംസീം രജന്യൗ ചിത്രകം ഘനം
ഉശീരം തഗരം ദ്രാക്ഷാം ചന്ദനം നാഗകേസരം ൧൬൨

പാഠാം ധാത്രീം കണാം ചവ്യലവങ്ഗം ചൈലവാലുകം
ലോധ്രം ചാഝ്പലോന്മാനം ജലദ്രോണദ്വയേ ക്ഷിപേൽ ൧൬൩

ദ്രാക്ഷാം ഷഷ്ടിപലാം തത്ര ഗുഡസ്യ ച തുലാത്രയം
ധാതകീം ദ്വാദശപലാം ചൈകത്ര പരിയോജയേൽ. ൧൬൪

മാസം സാന്ധാപ്യ മൃദ്ഭാണ്ഡേ വസ്ത്രപൂതം രസം നയേ
പായയേന്മാത്രയാ വൈദ്യോ വയോവഹ്ന്യാദ്യപേക്ഷയാ. ൧൬൫

പാനാത്യയം പരമദം പാനാജീൎണ്ണം ച നാശയേൽ
പാനവിഭ്രമമത്യുഗ്രം ശ്രീഖണ്ഡാസവ ആശു ച ൧൬൬

ചന്ദനം നല്ലമുളക് മാഞ്ചി മഞ്ഞൾ മരമഞ്ഞൾത്തൊലി കൊട്ടവേലിക്കിഴങ്ങ് മുത്തങ്ങാക്കിഴങ്ങ് രാമച്ചം തകരം മുന്തിരിങ്ങാപ്പഴം ചന്ദനം നാഗപ്പൂവ് പാടക്കിഴങ്ങ് നെല്ലിക്കാത്തോട് തിപ്പലി കാട്ടുമുളകിൻവേര് കരയാമ്പൂവ് ഏലാവാലുകം പാച്ചോററിത്തൊലി ഇവ അരപ്പലംവീതം പൊടിച്ച് ൨൫൬ ഇടങ്ങഴി വെള്ളത്തിൽ ഇട്ട് അതിൽ ൬൦ പലം മുന്തിരിങ്ങാപ്പഴവും ൩ തുലാം (൩൦൦ പലം) ശക്കരയും ൧൨ പലം താതിരിപ്പൂവിൻപൊടിയും ചേൎത്ത് ഒരു മൺകുടത്തിലാക്കി അടച്ചുകെട്ടി വച്ചിരുന്ന് ഒരുമാസം കഴിഞ്ഞെടുത്ത് അരിച്ചു വയസ്സും അഗ്നിബലവും അനുസരിച്ചുള്ള ഒരു മാത്രയിൽ സേവിക്കുക; പാനാത്യയം, പരമദം, പാനാജീൎണ്ണം, പാനവിഭ്രമം മുതലായി മദ്യപാനത്താൽ ഉണ്ടാകുന്ന ഭയങ്കരരോഗങ്ങൾ ഇല്ലാതാകും.

## ൯൫. മുസ്താരിഷ്ടം (വേറൊന്ന്.)

മുസ്താകന്ദാഢകപ്രസ്ഥം വഹേടപാം സാധു സാധിതേ
ചതുൎഭാഗകഷായേടസ്മിൻ സിതാമപി തുലാം ക്ഷിപേൽ. ൧൬൭

ജാതീഫലം ജാതിപത്രീം പത്രകം ചിത്രകം തഥാ
അശ്വഗന്ധി വൈരിമൂലം ച ലവങ്ഗം ജീരകം വിഷാം. ൧൬൮

ധാഡിമേന്ദ്രയവം വിശ്വം കാളശാകസിരാമപി
പ്രത്യേകം പലമാത്രം തു ചൂൎണ്ണീകൃത്യ പ്രദാപയേൽ. ൧൭൦.

കഷായസ്യ സമം ക്ഷൗദ്രമതിസാരം പ്രവാഹികാം
ഗ്രഹണീമാമശൂലം ച മുസ്താരിഷ്ടസ്തു നാശയേൽ. ൩൨൫

നാലിടങ്ങഴി (നൂറു പലം) മുത്തങ്ങാ നൂറു ഇടങ്ങഴി വെള്ള ത്തിൽ കഷായംവച്ചു് എന്ന ഇടങ്ങഴിയാക്കി അതിൽ ഒരു തുലാം (൧൦൦ പലം) പഞ്ചസാരയും ജാതിക്കാ ജാതിപത്രി പച്ചില കൊ ട്ടവേലിക്കിഴങ്ങു് മാങ്ങയണ്ടിപ്പരിപ്പു് പൊൻകുരണ്ടിവേരു് കരി യാമ്പൂവു് ജീരകം അതിവിടയം മാതളത്തോട്ടു് കുടകപ്പാലയരി ചുക്കു് പുളിഞരമ്പു് ഇവ ഓരോന്നും ഓരോപലം പൊടിച്ചു പൊടിയും കഷായത്തിനു സമം (എന്ന ഇടങ്ങഴി) തേനുംചേൎത്തു് ഒരു കുടത്തിലാക്കി അടച്ചുകെട്ടിവച്ചിരുന്നു് എടുത്തുപയോഗി ക്കുക; ഈ മുസ്താരിഷ്ടം അതിസാരം, പ്രവാഹിക (മുക്കൽ) ഗ്ര ഹണി, ആമശൂലം ഇവയെ ശമിപ്പിക്കും.



ഈ പുസ്തകത്തിന്റെ സൎവ്വാവകാശവും കൊല്ലം
വി. വി. പ്രെസ്സ് ഉടമസ്ഥരിൽ ഇരിക്കുന്നു.

59281 ആസവാരിഷ്ടയോഗമഞ്ജരി ഭാഷാവ്യാഖ്യാനത്തോടുകൂടിയത്

---